# THE CHURCH WEEKLY

Vol. VII | SUNDAY 17th MAY 1953 | PRICE 2 ANNAS PER COPY | NO. 19


## THE CLEANING OF THE TEMPLE

(Dr. James Reid)

*My house shall be called a house of pray r for all nations' but ye have made it a den of Thieves.*

Mark 11. 17.

There is a strange contrast between Christ's entry into Jerusalem and His cleansing of the temple. In the one case He came in lowliness, not riding on a warhorse like a victorious king, but on an ass, the symbol of gentleness and of peace. How different is His action in the temple where the hucksters fled in fear before His blazing indignation. Their noisy bargaining had filled the temple courts with an atmosphere which made prayer impossible. This was not all. The Gentiles were kept out of the temple itself by a barrier beyond which they dared not go. Not only so, but Jews who had defrauded Gentiles could leap over the barrier and be safe from reprisals. This was what angered Jesus. The barrier was used to make God's house a kind of brigand's cave, from which they might sally forth to rob their customers and to which they might retreat when trouble threatened. They were using their religion as a cover for dishonesty. There is somthing here for us to ponder. The Church is a place of forgiveness. In a real sense God offers us there shelter from the assault of an uneasy conscience. But that cannot mean that we should settle down to a lower standard because God forgives. "where sin abounded, grace much more abound," says Paul, and goes on to ask, "Shall we continue in sin that grace may abound? God forbid." The easy acceptance of God's forgiveness can drag us into spiritual death, like the three men in the Pilgrim's Progress who fell asleep under the shadow of the Cross. The mercy of God is His gift to the undeserving. But we dare not take it without seeing that the Hands that hold this gift of forgiveness have been pierced by our sin, and realising it so deeply that we are broken by penitence, and filled with thanksgiving.

This barrier between the race was in itself a continual offence to Jesus. In the world it produced all kinds of evil; but its presence in the very house of God filled His heart with pain. He loved His nation and saw in it the channel of God's purpose for the salvation of all mankind. But He was no nationlist. To Him God's house was meant to be a "house of prayer for all nations." No nation is an end in itself. If it possesses privileges it is that they may be shared. God is Father and no one nation is more dear to Him than another. This truth lies at the very core of Christ's message, and He took every chance to illustrate it. He went out of his way to praise the faith of a Roman officer and made a Samaritan the hero of His great parable of brotherhood. For this the religious Jews hated Him, and it was for this more than anything else that they crucified Him. They could not bear the idea of a love which took all men in.

We also have our barriers. They may not lie round all our churches, though they still do round some. There are class barriers, curtains of resentment and suspicion in the minds of many rising from the memory of "old unhappy far-aff things," and one of our problems in the Church today is how to pierce them. But God's house is not merely the Church. The earth is the Lord's and our worship of God in the church should keep us in mind of this. The earth is the Father's home for all His family. All our barriers—the iron curtain, the feeling that calls people foreigners, the colour bar—which all have their roots in fear or pride are a denial of the faith we hold and the conditions of our tenure. There is a strange little incident related in the book of Kings. When the king of Assyria had taken into captivity the people of Northern Israel he sent men from his own country to take their place. But the story tells that these new occupants were ravaged by lions. They concluded that the reason for this was that they did not know the god of the land and did not underst and his laws. A priest was therefore sent to teach them. Is there not a parable there which can throw some light on the troubles which afflict us in some of the lands in which we have settled. We can only live together with other races if we know and keep the laws of Him who is Lord off all lands. Aggrey of Africa, a native of the Gold Coast, who had become a Christian, had a brilliant scholastic career in America. Later on he was sent to Africa on an educational Commission. Because of his colour he was not received in some of the hotels where the rest of the Commission put up. He accepted this humiliation with quiet dignity, though it was inflicted on him in his own country. His one passion for cooperation between the white and black races. The symbol of this partnership he found in the black and white notes of the piano which are both needed to produce the richest music.

It was this cooperation, surely, that was in the mind of Jesus as He looked at the world divided by race barriers. These barriers are

# സുപ്രധാനമായ ഒരു കാലഘട്ടം

## അനുതാപത്തിലേക്കു നമ്മെ നയിക്കണം

(ഡോ: സി. റ്റി. ഈപ്പൻ)

II

സഭയിൽ കളയും ഗോതമ്പുംകൂടെ ഒന്നിച്ചു വളരുമെന്നുള്ളതു് ദൈവനിശ്ചയമാണു്. എന്നാൽ കള ഗോതമ്പിനെ മൂടിക്കളയാൻ അനുവദിക്കുന്നതു് ബുദ്ധിപൂർവമല്ല ഗോതമ്പു് എല്ലാംതന്നെ കാലാന്തരത്തിൽ നഷ്ടപ്പെട്ടുവെന്നു വരാം. നാമെല്ലാം ഒന്നായിരിക്കണമെന്നുള്ളതു് ദൈവനിശ്ചയമാണു്. അതിനു് നാം അനുവദിക്കാതിരുന്നാൽ ദൈവകോപം നമ്മുടെ മേലുണ്ടാകും. കാതലായ വിശ്വാസത്തിനു വേണ്ടിയല്ലാതെ, പിരിച്ചിലിനു വേണ്ടി നാം നിലകൊള്ളുന്നതു് ദൈവശാപത്തിന്റെ ലക്ഷണമായി നാം കരുതേണ്ടതാണു് നിനുവയിലെ ജനങ്ങളെപ്പോലെ നാം അനുതപിക്കേണ്ട സമയം അത്യാസന്നമായിരിക്കുന്നു. അനുതാപം പ്രസംഗിക്കുന്ന യോനായെപ്പോലെയുള്ള പ്രവാചകന്മാർ നമ്മുടെ ഇടയിൽ എഴുന്നേൽക്കേണ്ടിയുമായിരിക്കുന്നു. ദൈവത്തിന്റെ ന്യായവിധിയെ വിളിച്ചിരിക്കുന്ന യോഹന്നാൻ സ്നാപകന്മാരും ഉയരേണ്ടിയിരിക്കുന്നു. ഇന്നു സുറിയാനി സമുദായത്തിനു് ആവശ്യമായ ഏക സംഗതി അനുതാപമാണു്. അനുതപിക്കാതെ ക്രിസ്തീയത്വം വളർത്താൻ സാദ്ധ്യമല്ല. സഭയെപണിയാനും സാദ്ധ്യമല്ല. ആ മാർഗ്ഗത്തിലൂടെ അല്ലാതെ സഭ പണിയാൻ തുടങ്ങിയാൽ പണിയുന്നവർ വൃഥാ അദ്ധ്വാനിക്കുന്നു.

സഭയിലെ സമാധാനവും ഐക്യവും വളർത്തണമെന്നുള്ളതു സി. കോ.ന്റെ എക്കാലവുമുള്ള അഭിലാഷങ്ങളിലൊന്നാണു്. ആ താല്പര്യത്തിന്റെ ഫലമായിട്ടാണു് നമ്മുടെ ശരീരത്തിൽ നിന്നു ശരീരവും രക്തത്തിൽനിന്നു രക്തവുമെടുത്തിട്ടുള്ള വടക്കുള്ള നമ്മുടെ ചില സഹോദരന്മാരെ ഈ യോഗത്തിലേക്കു ക്ഷണിച്ചതു്. അവരുടെ വരവുകൊണ്ടു സമാധാനം കൈവന്നില്ലെങ്കിലും നാമെല്ലാം ഒന്നാണെന്നുള്ള ബോദ്ധ്യം വളർത്താൻ അതു സഹായിക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

കേസുകളും ഓരോരോ അഭിലാഷങ്ങളും നമ്മുടെ ചുറ്റും നടമാടുന്നുണ്ടെങ്കിലും സഭയെ ഒന്നായി കാക്കാൻ ആഗ്രഹിക്കുന്നവരുടെ ഒരു ചെറുസംഘടനയെങ്കിലും ഉണ്ടാകേണ്ടതാണു്. ദൈവവിചാരമുള്ള യുവാക്കന്മാർ ഇക്കാര്യത്തിൽ മുമ്പോട്ടിറങ്ങി പ്രവർത്തിക്കേണ്ടതാണു്. അനൗദ്യോഗികമായ ചില ചെറുകൂട്ടങ്ങൾ തെക്കും വടക്കുംകൂടി ഈ അഭിപ്രായഗതി പുഷ്ടിപ്പെടുത്തേണ്ടതാണു്. ആംഗ്ലേയരും റോമൻ കത്തോലിക്കരും തമ്മിൽ നടന്നതുപോലെയുള്ള MalinesConversations നമ്മുടെ ഇടയിലും ഉണ്ടാകണം. കുസ്തന്തീനോസ് രാജാവു് ദൈവദർശനം ആകാശത്തിൽ കണ്ടു വമ്പിച്ചവിജയം കൈവരുത്തിയതുപോലെ സമാധാനത്തിന്റെ ദൈവീകദർശനം കാണുന്ന ആളുകൾ ചുരുക്കമായിട്ടെങ്കിലും നമ്മുടെ ഇടയിൽ ആവിർഭവിക്കണം.

നമ്മുടെ ഭിന്നതകൊണ്ടു് അനുദിനമെന്നപോലെ താഴുകയും നാം അത്യാവശ്യമായി നാം ശ്രദ്ധിക്കേണ്ട പല സംഗതികളിലും ശ്രദ്ധ പതിക്കാതെ പോവുകയുമാണെന്നുള്ള വസ്തുത നാം മനസ്സിലാക്കിയാൽ കൊള്ളാം. ഈ ദുസ്ഥിതി ഗ്രഹിക്കാൻ തന്നെ നമ്മുടെ ഇടയിൽ ആളുകൾ ഇല്ലാതെ ആയിത്തീർന്നിരിക്കുന്നു. ഉപദേശിപ്രസംഗം കൊണ്ടു നടക്കുന്ന ആളുകൾ നമ്മുടെ ഇടയിൽ നിരവധി. സഭയുടെ അത്യാവശ്യസംഗതികളെപ്പറ്റി അവധാനം ചിന്തിക്കാനും പ്രവർത്തിക്കാനും ആളില്ലതാനും. നമ്മുടെ സഹോദരീസഭയായ മാർത്തോമ്മാസഭയിൽ പട്ടംകൊട സംബന്ധിച്ചു് രണ്ടു് അഭിപ്രായഗതികൾ ശക്തിപ്പെട്ടുവരുന്നുവെന്നു് അനുദിനമെന്നപോലെ നാം കേട്ടുകൊണ്ടിരിക്കയാണു്. സമാധാനപരമായ ഒരു തീരുമാനം ഇരുകൂട്ടരും തമ്മിൽ ഉണ്ടാവാൻ ഹാർദ്ദവമായി നാം പ്രാർത്ഥിക്കേണ്ട ചുമതല നമുക്കുണ്ടു്.

ഈ തർക്കത്തിൽ സാരമായി അന്തർഭവിച്ചിരിക്കുന്ന സംഗതി ഒരുതരത്തിൽ നമ്മെയും സ്പർശിക്കുന്നതാണു്. സഭയുടെ പുരാതനമായ വിശ്വാസാചാരങ്ങൾ പരിരക്ഷിക്കപ്പെടണമോ അതോ പാശ്ചാത്യോപദേശങ്ങളെന്നു പറയപ്പെടുന്ന നവീനോപദേശങ്ങൾ പരിരക്ഷിക്കപ്പെടണമോ എന്നുള്ളതാണു തർക്കത്തിന്റെ നട്ടെല്ലു്. സുറിയാനിസഭയിൽ ഇന്നു നിലവിലിരിക്കുന്ന വിശ്വാസാചാരങ്ങൾ കാലക്രമത്തിൽ സഭയിൽ യാക്കോബായക്കാരുടെയും റോമൻകത്തോലിക്കരുടെയും സ്വാധീനശക്തികൊണ്ടു നുഴഞ്ഞുകയറിയിട്ടുള്ളവയാണെന്നു പാശ്ചാത്യോപദേശകർ സമർത്ഥിക്കുന്നു. നവീകരണകർത്താവായ ലൂഥർ അറാക്കുലിക്കാത്ത പുരാതന ഉപദേശങ്ങളെല്ലാം തന്നെ ഇക്കൂട്ടത്തിൽപ്പെട്ടവയാണെന്നു സാരം. ആദിമനൂറ്റാണ്ടുകളിൽ ജീവിച്ചിരുന്ന പൂർവ്വപിതാക്കൾ ലൂഥറിന്റെ നവീനോപദേശങ്ങളെ ഒരുനോക്കുകൊണ്ടു കണ്ടു് അവരുടെ വിശ്വാസസംഹിതയിൽ ചേർക്കാൻ സാധിച്ചതു് അത്യാശ്ചര്യകരമായിരിക്കുന്നുവെന്നു ഒരു നിരീക്ഷകൻ ഈയിടെ പറഞ്ഞതു് അർത്ഥവത്തായിരിക്കുന്നു. നമ്മുടേതുപോലെ പാണ്ഡിത്യം കുറവായിരിക്കുന്ന ഒരു സഭയിൽ ഇതുപോലെയുള്ള അഭിപ്രായഗതി പ്രബലപ്പെടുന്നതിൽ ആശ്ചര്യപ്പെടാനില്ല.

ഒരുതരത്തിൽ ഇംഗ്ലണ്ടിലെ നവീകരണത്തിന്റെ ഒരു ചരിത്രമാണു് ഇവിടെയും ആവർത്തിക്കപ്പെടുന്നതു്. 16—ാം നൂറ്റാണ്ടിൽ മതപരിവർത്ത

---

not in the purpose of God; they are in our own prejudiced minds and narrow hearts, and there they must be overcome. "God hath made of one blood all nations of men for to dwell on all the face of the earth,'' as Paul told the Athenians. It was one of the first lessons Peter had to learn, and he learned it after bitter conflict within himself. In a dream he saw a sheet let down from heaven containing all kinds of creatures a Jew thouht "common and unclean,'' and was bidden to take and eat. When he protested God said to him, "What I have cleansed call thou not common or unclean.'' The barrier in Peter's mind went down in a victory of the Christian spirit, and the Kingdom of God was opened up to the Gentile world. That victory over pride and prejudice is still demanded of us wherever we are alive to the Spirit of Christ. It may be He is speaking to us now through the events of our time in Africa and elsewhere. Peace will come when we are ready to think of all men as "no more strangers and foreigners" but of the family of God and seek to bring them into the "household of faith."

(British Weekly)

നമുണ്ടായപ്പോൾ അജ്ഞാനാന്ധകാരത്തിൽ മുഴുകിയിരുന്ന സഭാംഗങ്ങൾ പല പുരാതന വിശ്വാസാചാരങ്ങളെയും വലിച്ചെറിഞ്ഞുകളഞ്ഞു. കുർബാനസമയത്തു് ഒരു പട്ടക്കാരൻ വാഴ്ത്തിയ അപ്പവും വീഞ്ഞും മേല്പോട്ടുയർത്തിയപ്പോൾ പള്ളിയുടെ പടിഞ്ഞാറെ അറ്റത്തുനിന്നു ഒരു നവീകരണനേതാവു ഒരു ബുൾപട്ടിയെ കാലിൽപിടിച്ചു മേല്പോട്ടുയർത്തിയതായി ഗ്രീൻ തന്റെ ചരിത്രത്തിൽ പറഞ്ഞിട്ടുണ്ടു്. ഇതായിരുന്നു നവീകരണത്തിന്റെ ഗതി.

എന്നാൽ Oxford Movement-ന്റെ ആവിർഭാവത്തോടുകൂടെ പുതിയ പഠനം ശക്തി പ്രാപിക്കുകയും പുരാതന വിശ്വാസാചാരങ്ങളുടെ മാന്യത പ്രത്യക്ഷപ്പെട്ടുതുടങ്ങുകയും ചെയ്തു. ഈ സ്വാധീനശക്തി ഇംഗ്ലണ്ടിലെയും യൂറോപ്പിലെയും പ്രോട്ടസ്റ്റന്റുകാരുടെ ഇടയിൽത്തന്നെ ദൃശ്യമാണു്. ഇംഗ്ലണ്ടിലെ പ്രോട്ടസ്റ്റന്റു നേതാവായ ഡാ. മൈക്കളിന്റെ അഭിപ്രായഗതി മനസ്സിലാക്കാമെങ്കിൽ അദ്ദേഹത്തെ ഒരു റോമൻകത്തോലിക്കൻ എന്നു നാട്ടുകാർ നാമകരണം ചെയ്തേക്കും. തൽഫലമായി മരണാനന്തരാവസ്ഥ, മരിച്ചവർക്കുവേണ്ടിയുള്ള പ്രാർത്ഥന, വിശുദ്ധന്മാരുടെ മദ്ധ്യസ്ഥത മുതലായവ പ്രോട്ടസ്റ്റന്റുകാർ അനിഷേദ്ധ്യമായി സ്വീകരിക്കുന്ന വിശ്വാസങ്ങളായിത്തീർന്നിട്ടുണ്ടു്. നമ്മുടെ നാട്ടിലെ പ്രോട്ടസ്റ്റന്റുകാർ ഒരു നൂറ്റാണ്ടിനു മുമ്പുള്ള അഭിപ്രായഗതിയാണു് ഇന്നും മുറുകെപ്പിടിച്ചുകൊണ്ടിരിക്കുന്നതു്. കാതലായ വിശ്വാസം കൂടാതെയുള്ള ക്രിസ്തുമതം പുറജാതിമതത്തിന്റെ വകഭേദമായി മാത്രമെ ഇന്നു ക്രിസ്തുലോകം പരിഗണിക്കുന്നുള്ളു. മാർ തോമ്മാസഭയിലെ മെത്രാൻ സ്ഥാനാർത്ഥികൾ ചെയ്ത വിശ്വാസപ്രഖ്യാപനം ഇന്നത്തെ പാശ്ചാത്യ പ്രോട്ടസ്റ്റന്റുകാരെപ്പോലും ആശ്ചര്യപരതന്ത്രരാക്കുന്നതാണെന്നു പറഞ്ഞാൽ തെല്ലും അതിശയോക്തിയില്ല. ഇവയെപ്പറ്റിയൊന്നും മലങ്കര സുറിയാനിസഭ അറിയാത്ത മട്ടിലാണു ജീവിക്കുന്നതു്. സമയോചിതമായി സഭയുടെ വിശ്വാസാചാരങ്ങൾ സാധാരണജനങ്ങളുടെ അറിവിനായി ആവിഷ്കരിക്കപ്പെടേണ്ടതു നമ്മുടെ സാമാന്യ ധർമ്മമാണു്. മാർ തോമ്മാസഭയുമായി പുനരൈക്യം സ്ഥാപിക്കേണ്ടതു നമ്മുടെ ധർമ്മവും അതിന്റെ സമാധാനത്തിനും വിശ്വാസസംരക്ഷണത്തിനു വേണ്ടി പ്രാർത്ഥിക്കേണ്ടതു നമ്മുടെ കടമയുമാണു്.

ഈയിട കൗൺസിൽ ഓഫ് സ്റ്റേറ്റിലുണ്ടായ ചില വാദപ്രതിവാദങ്ങളും ഗവണ്മെന്റു ഭാഗത്തുനിന്നും ഉന്നയിച്ച ചില പ്രസ്താവനകളും നമ്മുടെ ദൃഷ്ടിയിൽപ്പെടേണ്ടതാണു്. വിദേശമിഷ്യനറിമാർ സാമൂഹ്യവും വിദ്യാഭ്യാസപരവുമായ സേവനങ്ങൾക്കു മാത്രമെ ഇൻഡ്യയിൽ വരാൻ പാടുള്ളു എന്നാണു് ആ ചോദ്യോത്തരങ്ങളിൽനിന്നും മനസ്സിലാകുന്നതു്. ഇൻഡ്യ ഒരു മതേതര രാഷ്ട്രമാണു്. മതസ്വാതന്ത്ര്യം പൗരാവലിക്കനുവദിക്കപ്പെട്ടിട്ടുമുണ്ടു്. മിഷ്യനറിമാരുടെ സേവനത്തെ ഇൻഡ്യൻ നേതാക്കന്മാർ മുക്തകണ്ഠം പ്രശംസിക്കുന്നുമുണ്ടു്. മിഷ്യനറിമാർ ഇൻഡ്യയിലേക്കു വരുന്നതും ത്യാഗസന്നദ്ധതയോടെ സേവനം ചെയ്യുന്നതും ദൈവസ്നേഹത്താൽ പ്രേരിതമായിട്ടാണു്. ദൈവസ്നേഹം നീക്കിവച്ചാൽ നൂറനാട്ടു കുഷ്ഠരോഗാശുപത്രിയിലും തിരുവനന്തപുരം ജനറലാശുപത്രിയിലും ശമ്പളം കൂടാതെയും ജീവനെപ്പോലും ബലി കഴിച്ചും ജോലി ചെയ്യുന്നതിനു് യൂറോപ്യൻ സിസ്റ്റേഴ്സും മദ്രാസ് ക്രിസ്ത്യൻ കോളജ് പോലെയുള്ള സ്ഥാപനങ്ങളിൽ വേല ചെയ്യുന്നതിനു ഡാ. മുള്ളർ സ്കിന്നർ മുതലായവരെപ്പോലെയുള്ള അഗാധ പണ്ഡിതന്മാരും ത്യാഗവശ്യരും ഉണ്ടാകുന്നതല്ല. ഇൻഡ്യയുടെ സ്വാതന്ത്ര്യത്തിനു വേണ്ടി ജയിൽവാസം വരിച്ചിട്ടുള്ള സി. എഫ്. ആൻഡ്റൂസും ഇക്കൂട്ടത്തിൽപ്പെട്ട ഒരാളാണു്. മിഷ്യനറിസേവനം കൊള്ളാം. എന്നാൽ അതിനു പ്രചോദനം നൽകുന്ന സംഗതി എന്താണെന്നു പറയുന്നതു തെറ്റാണെന്നും സ്വീകാര്യമല്ലെന്നും പറയുന്നതു യഥാർത്ഥ സ്വാതന്ത്ര്യത്തിന്റെയും വിശാലമനസ്കതയുടെയും സൗമനസ്യത്തിന്റെയും ലക്ഷണമായി ലോകം കരുതുന്നതല്ല. ഇരുമ്പുകൂട്ടുകളിൽ പുണ്യവും സൽക്കർമ്മങ്ങളും വളരുകയില്ലെന്നു നാം മനസ്സിലാക്കണം.

ഇൻഡ്യ മതത്തിന്റെ വിളഭൂമിയാണു്. നമ്മുടെ പൂർവ്വന്മാർ എല്ലാ മതങ്ങളെയും സ്വാഗതംചെയ്തു. സത്യാന്വേഷണത്തിൽ അവർ ബദ്ധശ്രദ്ധരായി കാണപ്പെട്ടു. ഇപ്പോൾ നാം മതത്തെപ്പറ്റി ഭയമുള്ളവരാണെന്നു തോന്നിപ്പോകുന്നു. എന്നാൽ ഇംഗ്ലണ്ടിലും അമേരിക്കയിലും മതത്തിനു നിയന്ത്രണം വച്ചിട്ടില്ല. ലണ്ടൻ, ന്യൂയോർക്കു്, വാഷിംഗ്ടൺ മുതലായ പട്ടണങ്ങളിൽ ഹൈന്ദവക്ഷേത്രങ്ങളും മഹമ്മദീയ ദേവാലയങ്ങളും തഴച്ചു വളരുന്നുണ്ടു്. ക്രിസ്തുമതത്തിന്റെ പ്രചരണത്തെ തടയാൻ ഇൻഡ്യൻഗവണ്മെന്റു ശ്രമിച്ചാൽ അന്യരുടെ പരിഹാസത്തിനു പാത്രീഭൂതമാകുമെന്നു മാത്രമല്ല ഇൻഡ്യയുടെ വളർച്ചയ്ക്കും അതു തടസ്സമുണ്ടാക്കുന്നതുമാണു്. അതുകൊണ്ടു് ഇൻഡ്യയുടെ സ്ഥായിയായ പുരോഗമനത്തിനു തടസ്സമുണ്ടാക്കുന്നതും ഇൻഡ്യൻ ഭരണഘടനയിൽ ഉൾക്കൊള്ളിച്ചിരിക്കുന്ന മൗലികാവകാശത്തെ ഹനിക്കുന്നതുമായ എല്ലാ പ്രസ്ഥാനങ്ങളിൽനിന്നും വിരമിക്കണമെന്നു് ഇൻഡ്യാഗവണ്മെന്റിനെ നാം ശക്തിയായി ഉൽബോധിപ്പിക്കേണ്ടതാണു്.

സേവനാസക്തി സമുദായാംഗങ്ങളുടെ ഇടയിൽ പ്രചരിപ്പിക്കുകയെന്നുള്ളതു സി. ക്രി. കോൺഗ്രസ്സിന്റെ പ്രധാന കർമ്മപരിപാടികളിൽ ഒന്നായിട്ടാണു സ്വീകരിച്ചിരിക്കുന്നതു്. സേവനതൃഷ്ണത നഷ്ടപ്പെട്ടതാണു സുറിയാനിസഭയിലെ തർക്കങ്ങൾക്കും വഴക്കുകൾക്കും മുഖ്യകാരണമെന്നു ഞങ്ങൾ വിശ്വസിക്കുന്നു. അതുകൊണ്ടു് ഓരോ പള്ളിഇടവകയിലുമുള്ള അർദ്ധപട്ടിണിക്കാരെയും വസ്ത്രമില്ലാത്തവരെയും കിടപ്പിടമില്ലാത്തവരെയും വൈദ്യസഹായമില്ലാതെ കഷ്ടപ്പെടുന്ന രോഗികളെയും വിധവകളെയും അനാഥരെയും കുട്ടികളെ പഠിപ്പിക്കാൻ കഴിവില്ലാത്തവരെയും പെൺകുട്ടികളെ കെട്ടിച്ചയയ്ക്കാൻ വകയില്ലാതെ കുഴങ്ങുന്നവരെയും തേടിപ്പിടിച്ചു് അവർക്കു കഴിവുള്ള സഹായം ചെയ്യുന്നതു് ഓരോ പള്ളിഇടവകയുടെയും പ്രധാന കർത്തവ്യകർമ്മമാണെന്നു ബോദ്ധ്യപ്പെടുത്താൻ ഞങ്ങളുടെ കഴിവുകൾ ഉപയോഗിച്ചുകൊണ്ടിരിക്കയാണു്. സേവനസന്നദ്ധത ആളുകളിൽ ഉൽഭൂതമാക്കുന്നതിനുകൂടെയാണു ഇതിനു സമീപേയുള്ള നൂറനാട്ടു കുഷ്ഠരോഗ ആശുപത്രിയിലെ 100—ൽ പരം രോഗികൾക്കു് എല്ലാ ക്രിസ്തുമസ്സു് ദിവസവും ഒരായിരം രൂപാ ചെലവാക്കി മൃഷ്ടാന്നഭോജനം കൊടുക്കയും നമ്മുടെ സഭയിൽപ്പെട്ട രോഗികളുടെ ആത്മീയ ദിഷ്ടതികൾ നിർവഹിക്കുന്നതിനു വേണ്ട ഏർപ്പാടുകൾ ചെയ്യുകയും അവർക്കു വസ്ത്രവും പണവും കൊടുക്കുകയും ചെയ്തുകൊണ്ടിരിക്കുന്നതു് "ഈ ചെറിയവരിൽ ഒരുവനു ചെയ്തതു് എനിക്കു ചെയ്തു" എന്ന കർത്താവിന്റെ വചനത്തെ ഞങ്ങൾ ശിരസ്സാ വഹിക്കുന്നു.

ഇത്രയും ആമുഖമായി പറഞ്ഞുകൊണ്ടു് ഇന്നത്തെ ബഹുമാന്യ അതിഥികൾക്കു സ്വാഗതമരുളുന്ന ശ്രേഷ്ഠകൃത്യംകൂടെ ഞാൻ നിർവഹിച്ചുകൊള്ളട്ടെ. ഇന്നത്തെ നമ്മുടെ ഈ മഹായോഗം ഉൽഘാടനം ചെയ്വാൻ ക്ഷണിച്ചിരിക്കുന്നതു നമുക്കേവർക്കും പരിചിതനായ മന്ത്രി ശ്രീ ടി, എം. വറുഗീസാണു്.

അദ്ദേഹം ഇന്നു എറണാകുളത്തായതുകൊണ്ടു കൃത്യസമയത്തിനിവിടെ ആഗതനാകാൻ സാധിച്ചില്ലെങ്കിലും മീററിംഗവസാനിക്കുന്നതിനു മുമ്പിവിടെ വന്നുചേരാൻ ശ്രമിക്കുമെന്നാണറിയിച്ചിരിക്കുന്നതു്. അദ്ദേഹം ഇവിടെസന്നിഹിതനല്ലെങ്കിലും അഗാധ ബുദ്ധിമാനും നിയമശാസ്ത്ര പണ്ഡിതനും രാജ്യതന്ത്രജ്ഞനുമായ ശ്രീ ടി. എം. വറുഗീസിനെ തന്റെ സ്വദേശത്തുവച്ചു നടത്തുന്ന ഈ മഹാസമ്മേളനത്തിലേക്കു ഞാൻ ഹാർദ്ദവമായി സ്വാഗതംഅരുളിക്കൊള്ളട്ടെ.

ഇന്നത്തെ നമ്മുടെ അദ്ധ്യക്ഷനായ ശ്രീ പി. കെ. മാമ്മൻതരകൻ ഒരു ഉന്നത കുടുംബാംഗവും ഗവണ്മെൻറു പ്ളീഡർ, ഡിസ്ത്രിക്ടു്ജഡ്ജി എന്നീ നിലകളിൽ സ്തുത്യർഹമായ സേവനം അനുഷ്ഠിച്ചു നാനാജാതിമതസ്ഥന്മാരുടെ സ്നേഹബഹുമാനാദരങ്ങൾക്കു പാത്രീഭൂതനായ ആളുമാണു്. വേണ്ട മുന്നറിവു കൂടാതെ തന്നെ അദ്ദേഹം ഇവിടെ സന്നിഹിതനാകാൻ സമ്മതിച്ചതു് അദ്ദേഹത്തിന്റെ ത്യാഗസന്നദ്ധതയേയും സമുദായസ്നേഹത്തേയുമത്രെ സൂചിപ്പിക്കുന്നതു്. മി. പി. കെ. മാമ്മൻതരകനെപ്പററി ഞാൻ ചിന്തിക്കുമ്പോൾ എന്റെ സ്മൃതിപഥത്തിൽ ഉദിച്ചുയരുന്നതു് അദ്ദേഹത്തിന്റെ പിതാവും ഒരു മികച്ച സാഹിത്യകാരനുമായ ശ്രീ പി. കെ. കൊച്ചീപ്പത്തരകന്റെ ഓർമ്മയാണു്. അദ്ദേഹം സുപ്രസിദ്ധ "മറിയാമ്മനാടക"ത്തിന്റെ കർത്താവും ഭാഷാപോഷിണിയുടെ പത്രാധിപരും മനോരമപ്പത്രത്തിന്റെ പ്രവർത്തനത്തിൽ ശ്രീ കണ്ടത്തിൽ വറുഗീസുമാപ്പിളയുടെ അടുത്ത സഹകാരിയുമായിരുന്നു. "ഒരു ശ്രേഷ്ഠപിതാവിന്റെ ശ്രേഷ്ഠപുത്രനായ" ശ്രീ മാമ്മൻതരകനു ഞാൻ സി. കോ. ന്റെ നാമത്തിൽ ഹാർദ്ദവമായ സ്വാഗതം അരുളിക്കൊള്ളുന്നു.

ശ്രീ സി. ഐ. നൈനാൻ ഒരു പ്രസംഗവേദിയിൽ പ്രവേശിച്ചാൽ വിഭവസമൃദ്ധമായ ഒരു പ്രസംഗസദ്യ നിശ്ചയമാണു്. ഒരുത്തമ ഗുരുവര്യനും യഥാർത്ഥ സഭാഭക്തനുമായ ശ്രീമാൻ സി. ഐ. നൈനാനു സി. കോ. ന്റെ നാമത്തിൽ ഞാൻ ആത്മാർത്ഥമായ സ്വാഗതം അരുളിക്കൊള്ളുന്നു.

യാത്രാക്ലേശങ്ങളെയും മററു് അസൗകര്യങ്ങളെയും വകവെക്കാതെ ഈ മലങ്കരയുടെ നാനാഭാഗങ്ങളിൽനിന്നും സഭാമാതാവിനോടുള്ള സ്നേഹപാരവശ്യത്താൽ ഇവിടെ തിങ്ങിക്കൂടിയിരിക്കുന്ന എല്ലാ മഹതീമഹാന്മാർക്കും കുഞ്ഞുങ്ങൾക്കും ഹൃദയംഗമമായ സ്വാഗതം അരുളികൊണ്ടു് ഈ പ്രസംഗത്തെ ഉപസംഹരിച്ചുകൊള്ളട്ടെ:

---

# മദ്രാസ് യാക്കോബായ സുറിയാനിപ്പള്ളി

## 17-ാമത്തുവാർഷികറിപ്പോർട്ടു് (1952—53) സംഗ്രഹം

മദ്രാസു് യാക്കോബായ സുറിയാനിപ്പള്ളിയുടെ അച്ചടിച്ച വാർഷികറിപ്പോർട്ടിന്റെ സംഗ്രഹം താഴെ ചേർക്കുന്നു:—

പുതിയ അംഗങ്ങളെ സ്വാഗതം ചെയ്യുന്നതിനും തന്നാണ്ടത്തേക്കുള്ള പ്രവർത്തകസമിതിയെ തെരഞ്ഞെടുക്കുന്നതിനുമായി ഇടവക പൊതുയോഗത്തിന്റെയും വിദ്യാർത്ഥിദിനത്തിന്റെയും ഒരു സംയുക്ത സമ്മേളനം 1952 അഗസ്റ്റ് 3-ാംതീയതി ഞായറാഴ്ച വി. കുർബാനക്കു ശേഷം സെൻറു് മത്തിയാസ് പാരിഷ് ഹാളിൽ വച്ചു വികാരി ബ. ഇ. ഒ. മാത്യൂസ് കശ്ശീശാ അവർകളുടെ അദ്ധ്യക്ഷതയിൽ കൂടി. പുതിയ അംഗങ്ങളെ സ്വാഗതം ചെയ്തുകൊണ്ടു ശ്രീ എ. എ. പോൾ അവർകളും പുതിയ അംഗങ്ങളുടെ പ്രതിനിധിയായി ശ്രീ കരുവിള മാത്യുവും പ്രസംഗിക്കയുണ്ടായി. അനന്തരം ട്രഷറർ ശ്രീ കെ. കെ. കുര്യൻ, മുൻകൊല്ലത്തെ ആയവ്യയക്കണക്കു് അവതരിപ്പിച്ചു. തുടർന്നു തന്നാണ്ടത്തേക്കുള്ള പ്രവർത്തകസമിതിയെ തെരഞ്ഞെടുക്കുകയുണ്ടായി.

സ്ഥലത്തെ വിവിധ കോളജ്ജുകളിലും മററുമായി പഠിച്ചുവരുന്ന വിദ്യാർത്ഥിനീവിദ്യാർത്ഥികളെ സന്ദർശിക്കുക, ഞായറാഴ്ചകളിലും മററു ചില ദിവസങ്ങളിലും വീട്ടുസന്ദർശനം നടത്തുക മുതലായവക്കു പുറമെ, ഇടവകയുടെ വിവിധ ഭാഗങ്ങളിൽ വച്ചു പ്രാർത്ഥനായോഗങ്ങൾ നടത്തുന്നതിൽ ബ. വികാരി പ്രത്യേകം താൽപ്പര്യം പ്രദർശിപ്പിച്ചിട്ടുണ്ടു്.

### വാർഷികധ്യാനം

മുൻകൊല്ലങ്ങളിലെപ്പോലെ തന്നെ ഇക്കൊല്ലവും ഇടവകയുടെ വകയായി ഒരു ധ്യാനയോഗം ഒക്ടോബർ മാസം 17, 18, 19 എന്നീ തീയതികളിൽ സെയിദാപെട്ട വൈ. എം. സി. എ. കോളജിൽ വച്ചു നടത്തുകയുണ്ടായി. പ്രസ്തുത യോഗത്തിൽ വിവിധ വിഷയങ്ങളെ പുരസ്കരിച്ചു്, ദിവ്യശ്രീ കെ. ഒ. തോമ്മനു് കശ്ശീശാ, ശ്രീ ജി. വി. ജോബു്, മിസ്സ് അന്നമ്മസഖറിയ എന്നിവർ വിജ്ഞാനപ്രദങ്ങളായ പ്രസംഗങ്ങൾ ചെയ്തു. ഇതര സമുദായാംഗങ്ങൾ ഉൾപ്പെടെ 30 പേരോളം പ്രസ്തുത ധ്യാനയോഗത്തിൽ സംബന്ധിക്കുകയും, ഇടവകാംഗങ്ങളിൽ പലരും യോഗാവസാനത്തിൽ കുമ്പസാരിച്ചു വി. കുർബാന അനുഭവിക്കുകയുണ്ടായി.

### ഇടവകസന്ദർശകർ

റിപ്പോർട്ടുവർഷത്തിൽ, ക്നാനായ ഇടവകയുടെ നി. വ. ദി. ശ്രീ ഏബ്രഹാം മാർ ക്ലീമ്മീസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും അന്ത്യോഖ്യാപ്രതിനിധി നി.വ.ദി.ശ്രീ മാർ യൂലിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഏതാനും നാളുകൾക്കു മുമ്പു് ഈ ഇടവക വികാരിയായിരുന്നു് ഇപ്പോൾ കണ്ടനാട്ടു ഇടവകയുടെ ഭരണാധികാരിയായി പരിശുദ്ധ പാത്രിയർക്കീസു ബാവാ തിരുമനസ്സിൽനിന്നും സ്ഥാനമേററ നി. വ. ദി. ശ്രീ പൗലൂസ് മാർ പീലക്സീനോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടും ഈ ഇടവക സന്ദർശിച്ചനുഗ്രഹിച്ചു എന്നുള്ളതു പ്രാധാന്യമർഹിക്കുന്ന ഒരു സംഭവമത്രെ. കൂടാതെ, കൽക്കട്ടാ പള്ളിവികാരി ദിവ്യശ്രീ സി. എ. അബ്രഹാം കശ്ശീശാ അവർകളും ഈ ഇടവക സന്ദർശിച്ചു് വി. ആരാധന അർപ്പിക്കുകയുണ്ടായി. മാർ ക്ലീമ്മീസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു് സിറിയൻ ക്രിസ്ത്യൻ ലീഗിന്റെ ഒരു ശാഖ ഇവിടെ ഉൽഘാടനം ചെയ്തു.

### വാർഷികദിനം

ഇടവകയുടെ പതിനേഴാമത്തു വാർഷികസമ്മേളനം 1953 ജനുവരി 11-ാംനു- ഞായറാഴ്ച വൈകിട്ടു് അഞ്ചുമണിക്കു, നി. വ. ദി. ശ്രീ മാർ യൂലിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിലും നി. വ. ദി. ശ്രീ. പൗലൂസ് മാർ പീലക്സീനോസു മെത്രാപ്പോലീത്താതിരുമനസ്സിലെ സാന്നിദ്ധ്യത്തിലും വെപ്പേറി വൈ. എം. സി. എ. യിൽവെച്ചു് സമ്മേളനം നടന്നു. തദവസരത്തിൽ റവ. എം. എം. പൈലി, ശ്രീ വി. ജോൺ എന്നിവർ പ്രസംഗിക്കുകയും, അഭിവന്ദ്യ കൊച്ചു തിരുമേനിക്കു ഇടവകയുടെ വകയായി ഒരു മംഗളപത്രം ബ. വികാരി വായിച്ചു സമർപ്പിക്കുകയും ചെയ്തു.

### ഇടവകലൈബ്രറി

ഇടവക വകയായുള്ള "വറുഗീസ് മെമ്മോറിയൽ ലൈബ്രറി"യുടെ ഇക്കൊല്ലത്തെ ചുമതല വഹിച്ചതു് മിസ്സ് റിബേക്കാ ജോൺ ആയിരുന്നു. ലൈബ്രറിയിലേക്കു ഏതാനും പുസ്തകങ്ങൾ പുതുതായി വാങ്ങിക്കുകയുംചെയ്തു.

## മനുഷ്യന്റെ ധാർമ്മിക പാപ്പരത്വം

അല്ലയോ ദാഹിക്കുന്ന ഏവരും ദ്രവ്യമില്ലാത്തവരുമായുള്ളോരേ, വെള്ളത്തിനു വരുവിൻ വന്നു വാങ്ങി പാനം ചെയ്‌വിൻ നിങ്ങൾ വന്നു ദ്രവ്യവും, വിലയും കൂടാതെ വീഞ്ഞും പാലും വാങ്ങിക്കൊൾവിൻ. യെശയ്യാ 55: 1.

ദ്രവ്യമില്ലാത്തവരെ എന്ന പദപ്രയോഗം ഇവിടെ പ്രത്യേകം ശ്രദ്ധിക്കേണ്ടതുണ്ടു്. ദൈവത്തിനുവേണ്ടി മുതൽമുടക്കി വ്യാപാരം ചെയ്യുവാൻ പ്രാപ്തിയും, സമ്പത്തുമില്ലാത്ത ഒരുവനെയത്രെ പ്രവാചകൻ ക്ഷണിക്കുന്നതു്. വില കൊടുപ്പാൻ കഴിവില്ലാത്തവർക്കു ദൈവം വിലയേ ദാനമായ രക്ഷയെ കൊടുക്കുന്നു. ദൈവം കൊടുക്കുന്ന അനുഗ്രഹങ്ങൾക്കും, സമൃദ്ധിയായ മോചനത്തിനും വില സമർപ്പിക്കുവാൻ അപ്രാപ്തമായ നിലയിലാണ് ഓരോ പാപിയും ദൈവസിധിയിലേക്കു ചെല്ലുന്നതു്.

ഒരു മനുഷ്യൻ സാമ്പത്തികമായി പാപ്പരാണെന്നു പറയുമ്പോൾ അയാൾക്കു കൊടുത്തുതീർക്കുവാൻ നിർവാഹമില്ലാത്തവണ്ണം അത്ര അധികമായ കടബാദ്ധ്യതകൾ ഉണ്ടെന്നും, അവന്റെ കടം മുതലിനേക്കാൾ കൂടുതലാണെന്നു മത്ഥം. ദൈവം തന്നിൽ നിക്ഷേപിച്ച ധാർമ്മിക ശക്തികളെ ധൂർത്തടിച്ചു ദുർവിനിയോഗം ചെയ്ത ഒരു പാപിയത്രേ ആദ്ധ്യാത്മിക പാപ്പരത്വം അനുഭവിക്കുന്ന വ്യക്തി. ദൈവത്തോടു ധാർമ്മികമായ ചുമതലയുള്ള മനുഷ്യൻ എപ്രകാരമാണ് ആദ്ധ്യാത്മികമായി പാപ്പരായതെന്നു നാം ചിന്തിക്കുമ്പോൾ അവൻ ദൈവദത്തമായ സമ്പത്തുകളെ നഷ്ടപ്പെടുത്തി എന്നു കാണുന്നു. ആത്മാവായ ദൈവം തന്റെ സ്വന്ത സാദൃശ്യത്തിൽ മനുഷ്യനെ സൃഷ്ടിച്ചു് അനശ്വരമായ ഒരാത്മാവിനെ അവനിൽ നിക്ഷേപിച്ചു. തന്നിമിത്തം വാസ്തവമായ 'ഞാനും' 'നീയും' ഒരുനാളും മരിക്കുകയില്ല. പരിശുദ്ധമായ ദൈവസാദൃശ്യത്തെ പാപി വികൃതമാക്കുകയും, മലിനപ്പെടുത്തുകയും ചെയ്തു. ദൈവത്തിന്റെ പ്രമാണങ്ങളോടു മറുതലിക്കുകയാൽ മഹത്വമുള്ളതും അനന്തവുമായ ആത്മാവിനു കുറവു പററി. അതിശയകരമായ കണ്ടുപിടുത്തങ്ങൾ മനുഷ്യനു ചെയ്യുവാനുള്ള ശക്തി ദൈവദത്തമാണ്. അഗാധമായ ആഴിയിൽ അധിവസിക്കുന്ന മൽസ്യങ്ങളും, വിശാലമായ വിഹായസ്സിൽ വിഹരിക്കുന്ന പറവജാതികളും മനുഷ്യന്റെ ആവശ്യത്തിനുവേണ്ടി സൃഷ്ടിക്കപ്പെട്ടു. എല്ലാത്തിനുമുപരിയായി നന്മതിന്മകളെ വിവേചിച്ചറിയുന്നതിനുള്ള സ്വാതന്ത്ര്യമായ ഇച്ഛാശക്തിയും മനുഷ്യനു അനുവദിക്കപ്പെട്ടു.

എന്നാൽ മനുഷ്യമസ്തിഷ്കം സന്താനമായ ആററംശക്തിയെത്തന്നെ മനുഷ്യനു ഉപകാരം ചെയ്യുന്നതിനു പകരം ഉപദ്രവവും, നാശവും വരുത്തുന്നതിനു വിനിയോഗിക്കപ്പെടുന്നു. പലപ്പോഴും ദൈവമഹത്വത്തിനുവേണ്ടി തിരിയേണ്ട മനുഷ്യഹൃദയം തിന്മയിൽ ആണ്ടുപോകുന്നു. ദൈവത്തെ പൂർണ്ണമനസ്സോടും, പൂർണ്ണഹൃദയത്തോടുംകൂടി സ്തുതിക്കേണ്ട മനുഷ്യജാതി അവന്റെ ശക്തി സ്വമഹത്വത്തിനും, സുഖങ്ങൾക്കും വിനിയോഗിക്കുന്നതു കഷ്ടാൽ കഷ്ടംതന്നെ. ദൈവത്തെ മഹത്വപ്പെടുത്തുന്നതിനോ പാപം ചെയ്യുന്നതിനോ മൃഗങ്ങൾക്കു കഴിയുകയില്ല. നമ്മിൽ നിക്ഷിപ്തമായ സ്വാതന്ത്ര്യ ഇച്ഛാശക്തികൊണ്ടു് നാം സൗന്ദര്യമേറിയ ഈശ്വരരൂപത്തെ വികൃതമാക്കുന്നതിനും പുറമേ ശക്തികളെ വ്യർത്ഥമായി ചെലവഴിക്കുകയും ചെയ്യുന്നു. തന്നിമിത്തം ദൈവകൃപയും, പാപമോചനവും വാങ്ങുന്നതിനു വകയില്ലാതെ മനുഷ്യൻ ധാർമ്മിക പാപ്പരത്വം വഹിക്കുന്നു.

ക്ലിപ്തമായ നമ്മുടെ കടബാദ്ധ്യത കൊടുത്തുതീർക്കുന്നതിനു സാധിക്കാത്ത നാം ഒരു ദുർഘടഘട്ടത്തിലായിരുന്നു. ദൈവം ഈ പരിതസ്ഥിതിയിൽ തന്റെ ഏകജാതനെ ഭൂലോകത്തിലേക്കു വിട്ടു. നാം സമൃദ്ധിയായി ജീവിക്കുന്നതിനുവേണ്ടി ക്രിസ്തു നമ്മുടെ പാപക്കടം തീർത്തു നമ്മെ സ്വതന്ത്രരാക്കി. ഈ അനുപമമായ വീണ്ടെടുപ്പു് പാപത്തെവിട്ടു അനുതാപത്തോടുകൂടി മുന്നോട്ടു പോകുന്നതിനും തദ്വാരാ ദൈവകൃപയും അനുഗ്രഹങ്ങളും നമ്മെ അനുധാവനം ചെയ്യുന്നതിനും സംഗതിയാകട്ടെ.

---

### സാമ്പത്തികനില

ഇടവകയുടെ ധനാഗമമാർഗ്ഗം അഭിവന്ദ്യ തിരുമേനിമാരിൽനിന്നും ഉദാരമതികളായ സമുദായസ്നേഹികളിൽനിന്നുമുള്ള സംഭാവനയും ഇടവകാംഗങ്ങളിൽനിന്നുള്ള പിരിവുമാണ്. മുൻകൊല്ലങ്ങളെ അപേക്ഷിച്ചു് ഇടവകയുടെ സാമ്പത്തികമായ ആവശ്യങ്ങൾ വർദ്ധിച്ചിട്ടുണ്ടു്. വി: ആരാധന മുടക്കം കൂടാതെ നടത്തുന്നതിനുദ്ദേശിച്ചിട്ടുള്ളതു കൂടാതെ, നാം ഇപ്പോൾ ആരാധന നടത്തിക്കൊണ്ടിരിക്കുന്ന സെൻറു് മത്തിയാസ് പള്ളിക്കു് 250 രൂപാ സംഭാവനയായി കൊടുക്കേണ്ടതായുമിരിക്കുന്നു. അയതുകൊണ്ടു പ്രതിവർഷം ആകെ 600 രൂപയോളം കൂടുതൽ ആവശ്യമായിരിക്കുന്നു. ഇക്കാര്യത്തിൽ ഇടവകാംഗങ്ങളും സമുദായസ്നേഹികളും ഇടവകയെ പ്രത്യേകം കരുതി പ്രവർത്തിക്കുമെന്നു വിശ്വസിക്കുന്നു.

മാർത്തോമ്മാശ്ലീഹാ സാക്ഷിമരണം പ്രാപിച്ച ഈ മദ്രാസിൽ, ഏററവും പുരാതനമായ നമ്മുടെ സഭയ്ക്കു ഒരു പള്ളി ഇതുവരെയും ഉണ്ടായിട്ടില്ലെന്നുള്ളതു് ഒരു സമുദായസ്നേഹിക്കും അഭിമാനകരമായിരിക്കയില്ല. ഈ ഇടവകാംഗങ്ങളുടെ സാമ്പത്തികസ്ഥിതി ഇക്കാര്യത്തിൽ ഒട്ടും പര്യാപ്തവുമല്ല. അഭിവന്ദ്യ തിരുമേനിമാരും സമുദായസ്നേഹികളായ മററു എല്ലാവരും ഇക്കാര്യത്തിൽ വേണ്ടവിധം ശ്രദ്ധിക്കുമെങ്കിൽ അതു നമ്മുടെ സഭയ്ക്കു പൊതുവെ സഹായകരമായിരിക്കും.

1962–6–6 വരവും 1599–14–9 ചിലവും തന്നാണ്ടത്തെ ആയവ്യയക്കണക്കിൽ കാണുന്നു.

മദ്രാസ് പി. വി. ജേക്കബ്
14–4–53 കെ. സി. തോമ്മസ്
സെക്രട്ടറിമാർ.

## വാരപഞ്ചാംഗം

| | ഏപ്രിൽ | ഇടവം |
|---|---|---|
| ഞായർ | 17 | 4 |
| തിങ്കൾ | 18 | 5 |
| ചൊവ്വാ | 19 | 6 |
| ബുധൻ | 20 | 7 |
| വ്യാഴം | 21 | 8 |
| വെള്ളി | 22 | 9 |
| ശനി | 23 | 10 |

**Thought for the Week**

Those who give in loving to others also keep their own channels clear.

Agnes Sanford.

# THE CHURCH WEEKLY

## അഭിനവ തിരുമേനിമാർക്കു സ്വാഗതം

മലങ്കര ഓർത്തഡോക്സ് സുറിയാനിസഭയുടെ ചരിത്രത്തിൽ സുപ്രധാനമായ ഒരു സംഭവമാണ് ഇക്കഴിഞ്ഞ വെള്ളിയാഴ്ച എം. ഡി. സിമ്മനാരിയിൽവെച്ചു നടന്നതു്. അഞ്ചു അഭിനവ തിരുമേനിമാരുടെ സ്ഥാനാഭിഷേകത്തിൽ സമുദായം പ്രദർശിപ്പിച്ച ഉത്സാഹവും ഉന്മേഷവും, അവരെ സംബന്ധിച്ചു സമുദായത്തിനുള്ള പ്രതീക്ഷകളെയാണ് പ്രദ്യോതിപ്പിക്കുന്നതു്. ഓർത്തഡോക്സ് സുറിയാനിസമുദായത്തിന്റെ ഇപ്പോഴത്തെ നിലയ്ക്കു് മേല്പട്ടസ്ഥാനം സ്വീകരിക്കുവാൻ ധൈര്യപ്പെടുന്നതു് ദൈവനിയോഗത്തെപ്പററിയുള്ള ബോദ്ധ്യംകൊണ്ടു് മാത്രമായിരിക്കണമെന്നു ഞങ്ങൾ കരുതുന്നു. അവരുടെ ശ്രമകരമായ കർത്തവ്യനിർവഹണം ലഘുതരമാക്കിത്തീർക്കുവാനുള്ള സഹകരണം സമുദായാംഗങ്ങൾ നൽകിയില്ലെങ്കിൽ അവരുടെ പ്രതീക്ഷകൾ കേവലം ദിവാസ്വപ്നമായി പരിണമിക്കുകയേയുള്ളൂ. Every Country gets the government it desereves. ഏതു രാജ്യത്തിനും അതർഹിക്കുന്ന ഭരണരീതി ലഭിക്കുന്നുവെന്നതു് സമുദായാംഗങ്ങൾ നിത്യം സ്മരിച്ചില്ലെങ്കിൽ ഭരണാധിപന്മാരെ കുററം പറയുന്നതുകൊണ്ടു് പ്രയോജനമില്ല. അവർ നീതി നിർവഹിക്കുവാനും, ദൈവേഷ്ടം ചെയ്യുവാനും, ദൈവതിരുനാമമഹത്വത്തെ ലാക്കാക്കി പ്രവർത്തിക്കുവാനും മാത്രം നാം പ്രതീക്ഷിക്കുമെങ്കിൽ ആ ഉന്നതകർത്തവ്യബോധത്തിലേക്കു അവർ ഉയരുകതന്നെ ചെയ്യും. നേരെമറിച്ചു തൻകാര്യനിർബന്ധങ്ങളും, സ്വാധീനവടംവലികളുംകൊണ്ടു് ശല്യപ്പെടുത്തുന്ന ഒരു സാഹചര്യമാണ് നാം സൃഷ്ടിക്കുന്നെങ്കിൽ അവർ ആ ചുഴലിയിൽ കിടന്നു നട്ടംതിരിയുകയേയുള്ളൂ. ആ ബോധം നമ്മെ ഭരിക്കുവാൻ തയ്യാറാകുമെങ്കിൽ അഭിനവതിരുമേനിമാരുടെ ഭരണകാലം വളരെയധികം സൽഫലങ്ങൾ പ്രദാനം ചെയ്യുമെന്നുള്ളതിനു സംശയമില്ല. ആ സുവർണ്ണകാലത്തിനു് അവരെയും സമുദായത്തിനെയും ദൈവം പ്രാപ്തമാക്കട്ടെയെന്നാണു് ഈ ശുഭാവസരത്തിലുള്ള ഞങ്ങളുടെ പ്രാർത്ഥന.

## നാഗമലകളിലെ വിദേശമിഷ്യനറിമാർ.

കൗൺസിൽ ഓഫ് സ്റ്റേററിൽ വിദേശ മിഷ്യനറിമാരെപ്പററി നടന്ന പരാമർശനങ്ങൾക്കു് ഇടയാക്കിയ സംഭവം ആസ്സാമിൽ നാഗമലവാസികളുടെ ഇടയിൽ പ്രവർത്തനം നടത്തുന്ന വിദേശ മിഷ്യനറിമാർ രാഷ്ട്രീയകാര്യങ്ങളിൽ ഇടപെട്ടതായി പ്രധാനമന്ത്രി ശ്രീ ജവഹർലാൽ നെഹ്റു ചെയ്ത പ്രസ്താവനയാണെന്നു് ഈ പംക്തികളിൽ വിശദീകരിച്ചിരുന്നല്ലോ. പ്രധാനമന്ത്രിയുടെ ആരോപണത്തിനിടയാക്കിയ മിഷ്യനറിമാരുടെ പ്രവർത്തനങ്ങൾ നേരിട്ടു കണ്ടു മനസ്സിലാക്കുവാൻ നാഷനൽ ക്രിസ്ത്യൻ കൗൺസിൽ സെക്രട്ടറിയായ ശ്രീ ഇ. സി. ഭട്ടി ആസ്സാം സന്ദർശിച്ചശേഷം ഒരു പ്രസ്താവന പുറപ്പെടുവിച്ചിരിക്കുന്നു. നാഗവർഗ്ഗക്കാരുടെ ഇടയിൽ മിഷ്യനറിവേല ചെയ്യുന്ന മി. ബി. ഐ. ആൻഡേഴ്സനെപ്പററി പ്രധാനമായി നാലു് ആരോപണങ്ങൾ ആണ ഗവണ്മെൻറു കൊണ്ടുവന്നിട്ടുള്ളതു്. (1) ഒരു അമേരിക്കൻ പത്രപ്രവർത്തകനെ നാഗമലകളിൽ കൊണ്ടുവന്നു് അവരുടെ സ്വാതന്ത്ര്യപ്രക്ഷോഭണത്തെപ്പററി പത്രങ്ങളിൽ എഴുതുവാൻ മി. ആൻഡേഴ്സൻ കാരണഭൂതനായിരുന്നു. (2) നാഗവർഗ്ഗക്കാർ പ്രധാനമന്ത്രിക്കു സമർപ്പിച്ച മെമ്മോറാണ്ഡം തയ്യാറാക്കുന്നതിൽ മി. ആൻഡേഴ്സൻ ഒരു പ്രധാനപങ്കു വഹിച്ചു. (3) നാഗവർഗ്ഗക്കാരുടെ സ്വാതന്ത്ര്യപ്രക്ഷോഭണത്തിൽ മി. ആൻഡേഴ്സനു സഹാനുഭൂതിയാണുള്ളതെന്നു തദ്ദേശ ഭരണകർത്താക്കൾക്കു് അഭിപ്രായമുണ്ടു്. (4) അദ്ദേഹത്തിന്റെ കീഴിൽ ജോലി ചെയ്യുന്ന നാഗവർഗ്ഗക്കാരായ മിഷ്യൻ ജോലിക്കാർ സ്വാതന്ത്ര്യപ്രക്ഷോഭണത്തിലെ പ്രധാന നേതാക്കന്മാരാണു്.

കഴിഞ്ഞ ഏപ്രിൽമാസം അഞ്ചാംതീയതി ഗവണ്മെൻറധികൃതർ കോഹിമ എന്ന സ്ഥലത്തുള്ള മി. ആൻഡേഴ്സന്റെ വസതി പരിശോധിച്ചതിൽ അദ്ദേഹത്തിനു് എതിരായുള്ള ആരോപണങ്ങളെ സാധൂകരിക്കുന്ന യാതൊരു റിക്കാർട്ടുകളും കണ്ടെത്തിയില്ല. നേരെമറിച്ചു് നാഗമലകളിൽ ജോലി ചെയ്യുന്ന മിഷ്യനറിമാർ രാഷ്ട്രീയകാര്യങ്ങളിൽ പരിപൂർണ്ണമായ നിഷ്പക്ഷത പരിപാലിക്കുകയാണെന്നുള്ളതിനു തെളിവായ പല റിക്കാർട്ടുകളും അവർ കണ്ടെടുക്കുകയുണ്ടായി. അവരുടെ സ്വാധീനശക്തിയോ പ്രേരണകളോ നിശ്ശബ്ദമായി വല്ലതും ചെയ്തിട്ടുണ്ടെങ്കിൽ അതു് ഈ സ്വാതന്ത്ര്യപ്രക്ഷോഭണത്തെ നിരുത്സാഹപ്പെടുത്തുന്നതായിരുന്നു. രാഷ്ട്രീയകാര്യങ്ങളിൽ പരിപൂർണ്ണമായ നിഷ്പക്ഷത പാലിക്കുമെന്നുള്ള അവരുടെ വാഗ്ദാനംമൂലം ഈ പ്രക്ഷോഭണത്തിൽ ഏതെങ്കിലും വശം പിടിച്ചു് എന്തെങ്കിലുംപ്രവർത്തിക്കുവാൻ അവർ തുനിഞ്ഞിരുന്നില്ല. അവിടത്തെ മിഷ്യനറിമാർക്കു രാഷ്ട്രീയകാര്യങ്ങളിൽ ഇടപെടുവാൻ യാതൊരു ഉദ്ദേശവുമില്ലെന്നു് അവരുമായി നടത്തിയ സംഭാഷണങ്ങളിൽനിന്നു മനസ്സിലാക്കിയതായി മി. ഭട്ടി പ്രസ്താവിക്കുന്നു. കഴിഞ്ഞ ഏപ്രിൽ 18-ാംതീയതി ആസ്സാം ഗവർണർ രണ്ടു മൂന്നു മിഷ്യനറിമാരെ വിളിച്ചു്, സ്വാതന്ത്ര്യപ്രക്ഷോഭണത്തിൽ അവർ പങ്കെടുത്തില്ലെങ്കിലും ആ കാര്യത്തിൽ അവരുടെ നിഷ്പക്ഷനില തന്നെ സ്വാതന്ത്ര്യപ്രക്ഷോഭകർക്കു പ്രോത്സാഹജനകമായിരുന്നുവെന്നു പ്രസ്താവിക്കുകയുണ്ടായി. ഇൻഡ്യയുടെ അതിഥികളായി താമസിക്കുന്ന നിലയ്ക്കു പ്രസ്തുത മിഷ്യനറിമാർ, ഗവണ്മെൻറിനെതിരായുള്ള പ്രവർത്തനങ്ങളെ നിരുത്സാഹപ്പെടുത്തുവാൻ ബാദ്ധ്യസ്ഥരായിരുന്നുവെന്നു ഗവർണർ പറഞ്ഞുവത്രെ. അവരുടെ ഇടപെടൽ തെററിദ്ധാരണകൾക്കു് ഇടയാക്കിയേക്കാമെന്നുള്ള ധാരണമൂലം ഈ പ്രസ്ഥാനത്തിൽനിന്നു് അവർ വളരെ അകന്നു നിൽക്കുകയായിരുന്നുവെന്നും അവർക്കെന്തെങ്കിലും സ്വാധീനമുണ്ടെങ്കിൽ അതു വിദ്ധ്വംസകമായ ഗവണ്മെൻറുവിരോധപ്രസ്ഥാനങ്ങളെ പ്രോത്സാഹിപ്പിക്കുന്നതിനെതിരായി വിനിയോഗിക്കുന്നതാണെന്നും മിഷ്യനറിമാർ ഉറപ്പുനൽകിയതായി മി. ഭട്ടിയുടെ പ്രസ്താവനയിൽ പറയുന്നു. മി.

ആൻഡേഴ്സൻെറ കീഴിൽ ജോലി ചെയ്യുന്ന മിഷ്യൻജോലിക്കാർ പ്രക്ഷോഭണക്കാരാണെന്നുള്ള ആരോപണത്തെ സംബന്ധിച്ച മി. ഭട്ടിയുടെ അന്വേഷണത്തിൽ അറിഞ്ഞതു്, മിഷ്യൻ ജോലിക്കാർ ഇങ്ങനെയുള്ള പ്രവർത്തനങ്ങളിൽ ഇടപെടുന്നതിനെയും, സഭാകേന്ദ്രങ്ങൾ ഈദൃശപ്രസ്ഥാനങ്ങൾക്കു വിനിയോഗിക്കുന്നതിനെയും നിരോധിച്ചുകൊണ്ട് മി. ആൻഡേഴ്സൻ തന്നെ സർക്കലറുകൾ അയച്ചിട്ടുള്ളതു് കണ്ടുവെന്നാണ്. നാഗവർഗ്ഗക്കാരുടെ പ്രക്ഷോഭണവും, അവകാശവാദങ്ങളും, നിരർത്ഥകങ്ങളും വിവേകരഹിതവുമാണെന്നാണ് മിഷ്യനറിമാരുടെ സ്വചിന്തിതവും പ്രഖ്യാപിതവുമായ അഭിപ്രായം. എന്നാൽ രാഷ്ട്രീയമായ പരിപക്വബോധത്തിൽ എത്തിയിട്ടില്ലാത്ത നാഗവർഗ്ഗക്കാരെ അതു ബോദ്ധ്യപ്പെടുത്തുവാൻ മിഷ്യനറിമാർക്ക് കഴിഞ്ഞില്ലെന്നുള്ളതാണ് പരമാർത്ഥം. ഇപ്പോൾ ഈ പ്രസ്ഥാനം അക്രമരഹിതമായി വർത്തിക്കുന്നതു് മിഷ്യനറിമാരുടെ സാന്നിദ്ധ്യംകൊണ്ടാണ്. വിദ്ധ്വംസകവുംഅക്രമപരവുമായ മാർഗ്ഗങ്ങളിൽ അവരെ തിരിച്ചുവിടുകയായിരിക്കും, മിഷ്യനറിമാരെ അവിടെനിന്ന് പിൻവലിക്കുന്നതിൻെറ ഫലമെന്നാണ് മി. ഭട്ടിയുടെ അഭിപ്രായം. ഗവർമ്മെൻറിനും അങ്ങനെയൊരു ഉദ്ദേശമില്ലത്രെ. നാഗവർഗ്ഗക്കാർ സമതലങ്ങളിൽ വസിക്കുന്ന സ്വദേശികളെ സംശയപൂർവ്വം വീക്ഷിക്കുന്നുവെന്നതാണ് ഈ പ്രക്ഷോഭണത്തിൻെറ രഹസ്യം. ഭാവനാപൂർവം അവരുടെ മാനസികപശ്ചാത്തലത്തെ മനസ്സിലാക്കി പ്രവർത്തിച്ചാൽ ഈ പ്രക്ഷോഭണത്തിനു് നിഷ്പ്രയാസം പരിഹാരം കണ്ടുപിടിക്കാവുന്നതാണെന്നുമാണ് നാഷ്യനൽ ക്രിസ്ത്യൻകൌൺസിൽസെക്രട്ടറിയുടെ നിർദ്ദേശം. മുൻവിധികളോടു കൂടി ഒരു പ്രശ്നത്തെ വീക്ഷിക്കുന്നതിൻെറ ഉദാഹരണമാണ് മിഷ്യനറിമാരുടെ പേരിൽ ആരോപിച്ചിരിക്കുന്ന അപരാധം. അവർ നിർവഹിക്കുന്ന സേവനം മൂലം കേവലം അക്രമരഹിതമായ ഒരു പ്രക്ഷോഭണമായി മാത്രം നിലകൊള്ളുന്ന പ്രസ്ഥാനം അവരുടെ അസ്സാന്നിദ്ധ്യത്തിൽ അവിവേകികളുടെ അക്രമപൂർവമായ വിദ്ധ്വംസകപദ്ധതികളായി മാറുമായിരുന്നു. ഒരുവിധത്തിൽ ഇംഗ്ലീഷുസാഹിത്യവും, ആംഗ്ലേയമിഷ്യനറിമാരും, ഭാരതീയസ്വാതന്ത്ര്യപ്രക്ഷോഭണത്തിനു് തന്നെ പ്രചോദനം നൽകിയിരുന്നുവെന്നു നിഷ്പക്ഷമായി ചിന്തിച്ചാൽ അറിയാം.

അങ്ങനെയുള്ള ഒരു സമൂഹത്തെ സംശയപൂർവം വീക്ഷിക്കുന്നതു് നാഗമലകളിൽ നിന്നുള്ള അനുഭവങ്ങളിൽ കൂട്ടതലായ കാരണങ്ങളെ ആടിസ്ഥാനപ്പെടുത്തിയായിരിക്കണം. വ്യക്തിപരമായ അഭിപ്രായം ഒരു പ്രസ്ഥാനത്തെപ്പററി ചില മിഷ്യനറിമാർക്കുണ്ടായിരിക്കാം. അങ്ങനെയുള്ള അഭിപ്രായങ്ങൾ, അവരുടെ വാദാനലംഘനത്തിനു് കരണമാകരുതെന്നു് മിഷ്യനറിമാർ സാധാരണ നിഷ്കാണിക്കുന്നുണ്ട്. അതിൽ കവിഞ്ഞു് ആരെങ്കിലും പ്രവർത്തിക്കുന്നെങ്കിൽ വ്യക്തിപരമായി ആ പ്രശ്നം നേരിടുകയല്ലാതെ ഒരു സമൂഹത്തെ മുഴുവൻ അപലപിക്കുന്നതു് നീതിയോ, യുക്തിപൂർവമോ ആയിരിക്കയില്ല. ആസ്സാം മലവർഗ്ഗപ്രക്ഷോഭണം സംബന്ധിച്ച് മിഷ്യനറിമാർ അപലപനീയവിധത്തിൽ പെരുമാറിയെന്നുള്ളതിനു് കൂടുതലായ തെളിവുകൾ വേണ്ടിയിരിക്കുന്നു.

<u>പ്രതിവാരപ്രഭാഷണം (The Sermon for the Week)</u>

# പൊതുജനാഭിപ്രായവും ക്രിസ്തീയജീവിതവും

(എം. ററി.)

"നിങ്ങളോ മനുഷ്യർ കഴിക്കുന്ന വല്ല വിസ്താരത്തിലോ എന്നെ വിധിക്കുന്നതു എനിക്കു എത്രയും ലഘുകാര്യം; ഞാൻ എന്നെത്തന്നെ വിധിക്കുന്നതുമില്ല. എനിക്കു യാതൊരു കുററത്തെക്കുറിച്ചും ബോധമില്ലെങ്കിലും അതിനാൽ ഞാൻ നീതിമാൻ എന്നു വരികയില്ല; എന്നെ വിധിക്കുന്നതു കർത്താവ് ആകുന്നു."

(1. കോരിന്ത്യർ 4: 3-4)

"പൊതുജനാഭിപ്രായത്തെ തീരെ അവഗണിച്ചു ജീവിക്കുവാൻ ഒരു മനുഷ്യനും സാദ്ധ്യമല്ല. ഒരു മനുഷ്യനു സമുദായത്തിലുള്ള വിലയും നിലയും ഒട്ടേറെ ആശ്രയിച്ചിരിക്കുന്നതു് മററുള്ളവർക്കു് അയാളെക്കുറിച്ചുള്ള അഭിപ്രായത്തിലാണ്. മനുഷ്യനെ നല്ലവനാകുവാനോ ചീത്തയാകുവാനോ ഉയർത്തുവാനോ താഴ്ത്തുവാനോ ലാഭമുണ്ടാക്കുവാനോ നഷ്ടം വരുത്തുവാനോ അധികാരത്തിലാകുവാനോ അടിമയാകുവാനോ എല്ലാം പൊതുജനാഭിപ്രായത്തിനു കഴിയും. അതുകൊണ്ടു് എല്ലാവരും തന്നെ എല്ലായ്പ്പോഴും പൊതുജനാഭിപ്രായത്തെ ഭയന്നാണ് ജീവിക്കുന്നതു്. ഒരുവിധത്തിൽ ഇതു നല്ലതാണ്. മററുള്ളവർ നമ്മേപ്പററി എന്തും വിചാരിച്ചുകൊള്ളട്ടെ; എന്തും പറഞ്ഞുകൊള്ളട്ടെ; ഞാൻ അതൊന്നും വകവയ്ക്കുന്നില്ല എന്നുള്ള അലക്ഷ്യഭാവം നന്നല്ല. മററുള്ളവർ നമ്മേപ്പററി നന്നായി ചിന്തിക്കത്തക്കവണ്ണം സംശയാതീതമായ വിധത്തിൽ ജീവിക്കുവാനുള്ള ഒരു ചുമതല എല്ലാവർക്കുമുള്ളതാണ്. എന്നാൽ പൊതുജനാഭിപ്രായത്തെ അമിതമായി ആദരിക്കുകയും ഭയപ്പെടുകയും ചെയ്യുന്ന മനോഭാവം വളരെ അപകടകരമാണ്.

മററുള്ളവർ നമ്മേപ്പററി എന്തു വിചാരിക്കുന്നു അല്ലെങ്കിൽ എന്തു പറയുന്നു എന്നുള്ളതോ അല്ല സർവ്വപ്രധാനമായ കാര്യം. കർത്താവ് എന്നെ എങ്ങനെ വിധിക്കുന്നു എന്നുള്ളതാണ് ഒരു ക്രിസ്ത്യാനിക്കു സർവ്വപ്രധാനമായിട്ടുള്ളതു്. 2 കോരിന്ത്യർ 6: 10-8ൽ പൗലൂസ് അപ്പോസ്തോലൻ തൻെറ ശത്രുക്കൾ തന്നേക്കുറിച്ചു പരത്തിയിരുന്ന അപവാദങ്ങളെ വിവരിക്കുകയും അവയെ യാഥാർത്ഥ്യവുമായി ഘടിപ്പിച്ചു ചിന്തിക്കുകയും ചെയ്യുന്നുണ്ട്. തൻെറ സ്വാധീനശക്തിക്കും സൽക്കീർത്തിക്കും കുറവു വരുത്തുവാൻ ശത്രുക്കൾ കരുതിക്കൂട്ടി പ്രയോഗിച്ച കുതന്ത്രങ്ങൾ പൗലൂസിനെ ഒട്ടും തന്നെ അസ്വസ്ഥനാക്കിയില്ല. അതിനുള്ള കാരണം മനുഷ്യൻെറ അഭിപ്രായത്തിനുള്ള പ്രാധാന്യം താരതമ്യേന വളരെ നിസ്സാരമാണെന്നും കർത്താവിൻെറ അഭിപ്രായമാണ് കാര്യമായിട്ടുള്ളതെന്നും പൗലൂസ് ദൃഢമായി വിശ്വസിച്ചിരുന്നു എന്നുള്ളതാണ്. ഏതു മനുഷ്യനും ജീവിതത്തിൻെറ ഏതെങ്കിലും ഘട്ടത്തിൽ അനർഹമായ അപവാദങ്ങളെയും നിശിതമായ വിമർശനങ്ങളെയും അഭിമുഖീകരിക്കേണ്ടതായി വരാതിരിക്കയില്ല. അപ്പോൾ ഏററവും ആവശ്യമായിട്ടുള്ളതു് ദൈവത്തിലുള്ള അടിയുറച്ച വിശ്വാസമാണ്. മനുഷ്യൻെറ തെററിദ്ധാരണകളും അവയെ അസ്പദമാക്കിയുള്ള വിധികളും തൻെറ ജീവിതത്തിനു മാറാത്ത കളങ്കം വരുത്തിക്കൂട്ടുമെന്ന് ആരും ഭയപ്പെടേണ്ടതില്ല. തെററിദ്ധാരണകളെ അസ്പദമാക്കിയുള്ള കളങ്കം സത്യം വെളിപ്പെടുമ്പോൾ മാഞ്ഞുപോകാതിരിക്കയില്ല. മനുഷ്യനു ചെയ്യാവുന്ന അനീതിക്കും അധർമ്മത്തിനും ദൈവത്തിൻെറ ഇഷ്

# വി ശ്വ ദീ പം

## കർമ്മകാണ്ഡം

(പുത്തൻകാവു മാത്തൻതരകൻ)

### അപരാധിനി

മേളത്തിൽ മാരുതൻ മേളിക്കും വേളയി-
ലോളപ്പടവുകളെന്നപോലെ
തോളിൽത്തുളുമ്പിപ്പടർന്നു കിടക്കുന്ന
ലോലംബനീലമാം കുന്തളവും
പൊന്നംപുലരിയിൽ പൂർവ്വാചലോപരി
വന്നെത്തും വാർമഴവില്ലിൻ താഴെ
ശാരദരമ്യാർദ്ധചന്ദ്രാകൃതിക്കൊത്തു
നേരിയ ചെങ്കതിർ കാന്തിയേന്തി.
വിദ്യോതിച്ചീടുന്ന വിണ്ടലഖണ്ഡത്തെ
വെല്ലും വിശാല ലലാടഭ്രൂവും
ലോകാനാകാവധി കാട്ടുമവിച്ഛിന്ന
രേഖ രചിക്കുന്ന തൂലികയായ്
നീണ്ടു വളഞ്ഞു ചലിച്ചു വിളങ്ങുന്ന
നീലംഭമായ ചില്ലിക്കൊടിയും
സഞ്ചിതസർവ്വചരാചരയാകിന
സർവ്വം സഹ നിഴലിച്ചിയങ്ങും
സാഗരമെന്നപോലുച്ചലിച്ചീടുന്ന
ശ്യാമളലോചനയുഗ്മകവും
പാരം പതഞ്ഞു പതഞ്ഞു പരിമിത
തീരയായ്ത്തീർന്ന പാലാഴിപോലെ
മന്ദം തുടിച്ചു തുടിച്ചു തിളങ്ങുന്ന
സുന്ദരമായ കപോലങ്ങളും
സാമ്രാജ്യപാലന ചതുഷ്ഗംഭീഷ്യ
സംവഹോത്തുംഗമാം നാസികയും
ചിന്നിയ മേഘച്ചുരുളുകളൊന്നിച്ചു
ചേർന്നപോലുള്ള നൽ ശ്മശ്രുക്കളും
ശൈവലഛന്നമാം നാളീകം തന്നുടെ
ശീതള ശോണ ദളങ്ങൾ പോലെ
തെല്ലു വിടർന്നൊട്ടു കാണുമാറേവർക്കു
മുല്ലാസമേകുന്ന വായ്മലരും.
വെള്ളിനക്ഷത്രം നിരത്തിപ്പതിപ്പിച്ച പോ-
ലുള്ള വിശിഷ്ടമാം ദന്തങ്ങളും
പാപമാം ശാർദ്ദൂലപാളിയെ ദൂരത്തു
പായിക്കുവാനുള്ള ശരങ്ങളെല്ലാം
സംഭൃതമാകിയ തൂണീരം പോലവേ
ശോഭിക്കും പൊൽക്കണ്ഠനാളികയും
സത്യധർമ്മാദികളാകിയ സാത്വിക
വിത്തുകൾ വാരി വിതയ്ക്കുവാനായ്
പാർത്തലസീമവരെയ്ക്കും നീണ്ടെത്തുന്ന
കാർത്തസ്വരാഭമാം ബാഹുക്കളും
ലോഹിതകഞ്ചുകാച്ഛാദിതമാം പുണ്യ
മോഹന ചൈതന്യ വിഗ്രഹവും
ദൂരത്താപ്പർവ്വതമീതെയുദിക്കവെ
സൂരന്റെ തേജസ്സു മങ്ങിപ്പോയി.

### VI

ഖൂദന്മാരാകിയ താർക്കികന്മാരുടെ
വേദാന്തധാമമായ് ലാലസിച്ച
സന്നിദ്രീം സംഘത്തിൽ നിന്നു പാഞ്ഞെത്തിയ
സായകപാളിയെ ധൂളിയാക്കി.
നൂതനാഭിപ്രായ ദുർഗ്ഗമുറപ്പിച്ചു
ഗാത്രം തളർന്ന ശ്രീയേശുദേവൻ
അന്നാളുഷസ്സിൽ മറഞ്ഞ നിശീഥത്തിൻ
സാന്നിദ്ധ്യം ചെയ്യാനാഭൂധരത്തിൽ.
ലീലാവിലോല സുഗന്ധസമീരണ
താലവൃന്തത്തിനാൽ പാദപങ്ങൾ
ശാന്തഗംഭീരമാം ഭാവത്തിൽ സാദരം
തന്തിരുമേനിയെ വീശിനിൽക്കേ
സ്വർഗ്ഗീയ സാമ്രാജ്യസൃഷ്ടിക്കു വേണ്ടതാം
മാർഗ്ഗങ്ങളോരോന്നു കണ്ടുകൊണ്ടും
നിദ്രയിലാണ്ടു കിടപ്പോർക്കു തന്നുടെ
നിശ്വാസത്താൽ ജീവനേകിക്കൊണ്ടും
സർവ്വജഗന്നിയന്താവാം പിതാവിന്റെ
ദിവ്യമാമാനനം നോക്കിക്കൊണ്ടും
ശൈലശിലാന്തര കന്ദര മന്ദിര
നീലക്കൽത്തല്പത്തിലേകനായി
പാരാകെപ്പോരാടി വെല്ലുമാറപ്പോരാളി
പള്ളികൊണ്ടീടുകയായിരുന്നു.

---

ലോകത്തിൽ ചില അതിരുകൾ ഉണ്ടു്. ആ അതിരുകളെ അതിലംഘിക്കുവാൻ യാതൊരു ശക്തിക്കും കഴിയുന്നതല്ല. നമ്മുടെ സൽകീർത്തി ദൈവത്തിന്റെ സൂക്ഷിപ്പിൽ സുരക്ഷിതമാണ്. ഈ വിശ്വാസമുണ്ടെങ്കിൽ നമുക്ക് എത്ര വലിയ വിഷമഘട്ടങ്ങളിലും അചഞ്ചലമായിരിക്കുവാൻ കഴിയും.

ലോകത്തിൽ നമുക്കുള്ള നിലയും വിലയും നിർണ്ണയിക്കുന്ന പല കാര്യങ്ങളിൽ ഏറ്റവും പ്രാധാന്യം കുറഞ്ഞ ഒന്നാണ് പൊതുജനാഭിപ്രായം. നാം ഭയപ്പെടുന്നതുപോലെ അത്ര അധികമൊന്നും മറ്റുള്ളവർ നമ്മേപ്പറ്റി ചിന്തിക്കുകയോ സംസാരിക്കുകയോ ചെയ്യുന്നില്ല എന്നുള്ളതു് ഒരു പരമാർത്ഥമാണ്. നമ്മേപ്പറ്റി പറയുന്നതു പലതും ശത്രുതകൊണ്ടോ സ്നേഹംകൊണ്ടോ ആയിരിക്കണമെന്നില്ല; പ്രത്യുത അറിവില്ലായ്മകൊണ്ടായിരിക്കാം. തെറ്റായ അഭിപ്രായങ്ങൾ താനേ മാറിക്കൊള്ളും. നാം അല്പം ക്ഷമിച്ചാൽ മാത്രം മതി. ദൈവതിരുമുമ്പാകെ നമുക്കു കുറ്റമില്ലാത്ത മനസ്സാക്ഷിയുണ്ടായിരിക്കയും വേണം. അതുകൊണ്ടു് മനുഷ്യൻ നമ്മേക്കുറിച്ചു നന്മ പറഞ്ഞാലും തിന്മ പറഞ്ഞാലും നാം അതിനു വലിയ പ്രാധാന്യം കല്പിക്കരുതു്. ആത്മപരിശോധനയ്ക്കു നമ്മെ സഹായിക്കുന്നതിൽ കൂടുതലായ ഒരു പ്രയോജനം പൊതുജനാഭിപ്രായത്തിൽ നിന്നു നാം പ്രതീക്ഷിക്കരുതു്. എന്നാൽ ഏറ്റവും പ്രയോജനകരമായ ആത്മപരിശോധനയ്ക്കു നമ്മെ സഹായിക്കുന്നതു നമ്മുടെ കർത്താവിന്റെ 'വിധി'യാണ്. ആ വിധിക്കു നമ്മേത്തന്നെ വിധേയരാക്കുകയാണ് എപ്പോഴും നമ്മുടെ കർത്തവ്യം. മനുഷ്യൻ എന്തു പറഞ്ഞാലും ദൈവത്തിന്റെ അഭിനന്ദനം ലഭിച്ചാൽ മതി എന്നു കരുതി തൃപ്തിയോടുകൂടി

(ശേഷം 11-ാം പേജിൽ)

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. 1 ദിന. 22: 6—16.

ഇന്നു നാമറിയാത്ത പല കാര്യങ്ങളും പിൽക്കാലത്തു നാമറിഞ്ഞെന്നു വരും. ദാവീദ് അനേക വർഷങ്ങൾക്കു ശേഷം തന്റെ പുത്രനായ ശലോമോനോടു പറഞ്ഞതു കാണുക. (8-ാം വാക്യം). രക്തപങ്കിലമായ കൈകൾകൊണ്ടു ദൈവത്തിനുള്ള ആലയം പണിയരുതെന്നാണു നിർദ്ദേശം. എങ്കിലും ദേവാലയനിർമ്മാണത്തിനു മുതിർന്ന അവസരത്തിൽ ആ കാര്യം ദൈവം ദാവീദിനു വെളിപ്പെടുത്തിയിരുന്നില്ല. വർഷങ്ങൾക്കു ശേഷം മാത്രമാണ് ദാവീദ് ആ വിവരം ഗ്രഹിച്ചതു്. "എന്റെ അപേക്ഷ നിരസിച്ചതിനു ദൈവത്തിനു മതിയായ കാരണങ്ങൾ ഉണ്ടു; എനിക്കതു ഗ്രഹിക്കുവാൻ കഴിയുന്നില്ലെന്നേ ഉള്ളു" എന്നു ദാവീദു സമാധാനപ്പെട്ടുകാണും.

ജീവിതത്തിന്റെ മന്ദഗതിയിൽ കൂടെ, ദൈവം നൽകുന്ന പ്രതികൂല മറുപടികൾക്കുള്ള കാരണം ഒരിക്കലല്ലെങ്കിൽ മറെറാരിക്കൽ നമുക്കു മനസ്സിലാക്കുവാൻ കഴിയുന്നതാണു്. അഥവാ അതു വെളിപ്പെടുത്തപ്പെടുന്നില്ലെങ്കിൽ പോലും കാരണമറിയുവാൻ നാം തത്രപ്പെടരുതു്. "ഞാൻ വരുവോളം ഇവൻ ഇരിക്കേണമെന്നു് എനിക്കു് ഇഷ്ടമുണ്ടെങ്കിൽ അതു നിനക്കു് എന്തു്?" എന്നു പത്രോസിനോടു ചോദിച്ചതു സ്മരിക്കുക. ഈ ജീവിതത്തിലല്ലെങ്കിൽ പരലോകജീവിതത്തിൽ ദൈവം സ്വീകരിച്ച പ്രതികൂലനിലയിൽ നാം സംതൃപ്തിയടയുക തന്നെ ചെയ്യും.

ചൊവ്വാ. 2. ദിന: 6. 1—11.

"എന്റെ നാമത്തിന്നു് ഒരു ആലയം പണിയേണമെന്നു നിനക്കു താല്പര്യം ഉണ്ടായല്ലോ; ഇങ്ങനെ താല്പര്യം ഉണ്ടായതു നല്ലതു്". ദാവീദിനുണ്ടായ വെളിപാടിനെപ്പററി ശലോമോന്റെ വാക്കുകളാണല്ലോ മേലുദ്ധരിച്ചിരിക്കുന്നതു്. ഉൽകൃഷ്ടമായ ഒരു കാര്യത്തിനു തുനിഞ്ഞവനെന്ന നിലയിൽ ദാവീദ് ഉത്തമനായ ഒരു മനുഷ്യൻ തന്നെ. അതിന്റെ രശ്മി അവന്റെ ജീവിതത്തിനു തന്നെ സ്ഥിരമായ ഒരു ശോഭ നൽകി. അത്യുൽകൃഷ്ടമായ ഒരു കാര്യത്തിനു് ആഗ്രഹിച്ചു ശ്രമിച്ചിട്ടു് അവന്റെ ആത്മാർത്ഥതയൊഴിച്ചു മറെറന്തെങ്കിലും കാരണം കൊണ്ടു പിൻവാങ്ങേണ്ടിവന്നാലും ആ ഒരു ശ്രമം തന്നെ അവനു് ഉന്നതമായ ഒരു സ്ഥാനം നൽകുന്നുണ്ടു്. "ഇങ്ങനെ ഒരു താൽപ്പര്യം ഉണ്ടായതു നല്ലതുതന്നെ" എന്നാണല്ലോ ദാവീദിനെക്കുറിച്ചു രേഖപ്പെടുത്തിയിരിക്കുന്നതു്. മനുഷ്യൻ കാണുന്നതുപോലെയല്ല ദൈവം കാണുകയും വിധിക്കുകയും ചെയ്യുന്നതു്. മിഷ്യനറി ആയി പോകുവാൻ ആഗ്രഹിച്ചിട്ടു് സാഹചര്യങ്ങളുടെ പ്രാതികൂല്യം നിമിത്തം ആ ആഗ്രഹം നിറവേററുവാൻ സാധിക്കാതെ പോകുന്നു എങ്കിൽ അവനു ദൈവത്തിൽ നിന്നു മിഷ്യനറിയുടെ അനുഗ്രഹങ്ങൾ ലഭിക്കുന്നതാണു്. വിധവയുടെ രണ്ടു കാശിന്റെ വിലയെ പ്രശംസിച്ച കർത്താവു മററു തരത്തിലുള്ള വിധവമാരെയും കാണുന്നുണ്ടു്.

ബുധൻ 1. ദിന. 29. 1—14.

ദേവാലയ നിർമ്മാണത്തിനു ദാവീദു വ്യയം ചെയ്യുമായിരുന്ന ശക്തി മുഴുവൻ ഉപയോഗിച്ചു് അതിനാവശ്യമായ സാധനസാമഗ്രികൾ സംഭരിക്കുന്നതിനു അദ്ദേഹം ശ്രദ്ധിച്ചു. നിങ്ങൾ ആഗ്രഹിക്കുന്നതു സാധിച്ചില്ലെങ്കിൽ നിരുന്മേഷനായി പിന്മാറരുതു്. പണിയുവാൻ കഴിയാത്തവനു പക്ഷേ പണിക്കാവശ്യമായ സാമഗ്രികൾ ശേഖരിക്കുവാൻ സാധിച്ചേക്കും. ഖനിയിൽ ഇറങ്ങുവാൻ കഴിയാത്തവനു് ആ ജോലിക്കിറങ്ങുന്നവനെ മററു പ്രകാരത്തിൽ സഹായിക്കുവാൻ കഴിയുമല്ലോ. ആദർശങ്ങൾ ഒരിക്കലും ഫലരഹിതമല്ല. ആത്മാർത്ഥതയോടെ പൊഴിക്കുന്ന കണ്ണുനീർ, ചൊല്ലുന്ന പ്രാർത്ഥന, പുലർത്തുന്ന ആദർശങ്ങൾ ഇവ നിഷ്പ്രയോജനമായി പോകുവാൻ സാദ്ധ്യമല്ല. നിങ്ങളുടെ പ്രതീക്ഷ നിറവേററുവാൻ സാദ്ധ്യമല്ലെങ്കിൽ നിരാശയോടെ പിൻമാറിയിട്ടു് നിങ്ങളുടെ കഴിവുകളെ തുരുമ്പു പിടിപ്പിക്കാതെ അരകെട്ടി ആ ലക്ഷ്യം സാധിക്കുന്നതിനു മററുള്ളവരെ സഹായിച്ചാലും.

വ്യാഴം. 2. ശമു: 8.

ദാവിദിനു നേരിടേണ്ടിവന്ന ശത്രുക്കളുടെയും അവയിലെല്ലാം അദ്ദേഹത്തിനു ലഭിച്ച വിജയങ്ങളുടെയും ദീർഘലിസ്റ്റു നാമിവിടെ വായിക്കുന്നു. 2, 20, 21, 60, 110 ഈ സങ്കീർത്തനങ്ങൾ ഈ കാലയളവിൽ എഴുതിയതായിരിക്കാനെളുപ്പമുണ്ടു്. ദാവീദിനു നേരിടേണ്ടിവന്ന ആ വിഷമസന്ധിയുടെ ചിത്രം ഈ സങ്കീർത്തനങ്ങളിലെല്ലാം കാണ്മാനുണ്ടു്. "ഞാൻ നിനക്കു ജാതികളെ അവകാശമായും ഭൂമിയുടെ അററങ്ങളെ കൈവശമായും തരും; ഇരിമ്പുകോൽകൊണ്ടു് നീ അവരെ തകർക്കും. കുശവന്റെ പാത്രംപോലെ അവരെ ഉടക്കും" എന്നിങ്ങനെ പ്രത്യാശയുടെ ധ്വനിയാണു നാമവിടെയെല്ലാം കേൾക്കുന്നതു്. എല്ലാക്കാലത്തും ദൈവത്തിന്റെ ജനത്തിനെതിരായി സാത്താൻ ശത്രുക്കളെ ഉണർത്തിവിട്ടിട്ടുണ്ടു്. ദുഷ്ടമനുഷ്യരുടെ കൂട്ടുകെട്ടിനു പിന്നിൽ ആ ശത്രുവിന്റെ സൂത്രധാരത്വം ദർശിക്കാവുന്നതാണു്. ലോകത്തിൽ നിങ്ങൾക്കു് ക്ലേശങ്ങളും പ്രയാസങ്ങളും ഉണ്ടാകുമെന്നു് കർത്താവു് കല്പിച്ചതുതികച്ചും അർത്ഥവത്താകുന്നു.

വെള്ളി 2. ശമു: 11

മദ്ധ്യവസ്കനായിരുന്ന ദാവീദിനു സംഭവിച്ച വലിയ പരാജയത്തിന്റെ വിവരണമാണു നാം ഈ അദ്ധ്യായത്തിൽ വായിക്കുന്നതു്. അധികാരസ്ഥാനങ്ങളിൽ പ്രതിഷ്ഠിതരായിക്കുന്നവർ അവരുടെ അധികാരം ദുർവ്വിനിയോഗം ചെയ്യുന്നതിന്റെ ഒരു ചിത്രം നാമതിൽ കാണുന്നുണ്ടു്. എന്നാൽ ദാവീദിനെ സംബന്ധിച്ചിടത്തോളം മറെറാകാര്യംകൂടെ സ്മരിക്കണം. അതു് അദ്ദേഹത്തിന്റെ ജീവിതത്തിലെ ഏററവും വലിയ വീഴ്ച ആയിരുന്നു. അശ്രദ്ധനായി അലസനായി കഴിച്ച ചില വിനാഴികയുടെ ഭവിഷ്യൽഫലം എവിടെവരെ പോയി എന്നു കാണുക. ശ്രദ്ധാരഹിതമായി ചെലവഴിക്കുന്ന സമയത്തെപ്പററി പ്രത്യേകം സൂക്ഷിച്ചു കൊള്ളുക. നിന്റെ ആയുസ്സിൽ തീർത്താൽ തീരാത്ത കളങ്കത്തിനും മനഃക്ലേശത്തിനും അതു് കാരണമാക്കിയേക്കാം. തന്റെ അധർമ്മം മറക്കുവാൻ വേണ്ട മുൻ കരുതലുകളെല്ലാം ദാവീദു ചെയ്തു. എന്നാൽ ഒരു കാര്യം "എന്നാൽ ദാവീദ് ചെയ്തതു് യഹോവെക്കു അനിഷ്ടമായിരുന്നു" നിന്റെ ദൈവത്തിനു അനിഷ്ടകരമായ കൃത്യം ചെയ്യാതിരിപ്പാൻ സൂക്ഷിച്ചു കൊള്ളുക.

ശനി 2. ശമു. 12.1—15.

ഒരു മനുഷ്യൻ എത്രമാത്രം ഉത്തമനായിരിക്കുന്നോ അത്രമാത്രം അവന്റെ പാപത്തെക്കുറിച്ചുള്ള പശ്ചാത്താപത്തിന്റെ മാററും കൂടിയിരിക്കും. അതു തന്നെയാണു് ദാവീദിലും കാണുന്നതു്. നാഥാൻ ദാവീദിന്റെ അധർമ്മത്തിന്റെ കാഠിന്യം അവൻ ഗ്രഹിക്കത്തക്ക വിധത്തിലായിരിക്കുന്ന കാര്യങ്ങൾ അവതരിപ്പിച്ചതു്. ആ വിധം അധർമ്മത്തിന്റെ ഗൗരവം ദാവീദു മനസ്സിലാക്കിയപ്പോൾ എഴുതിയതാണു് 51-ാം സങ്കീർത്തനം എന്നു പരിഗണിക്കപ്പെട്ടുവരുന്നു. അനുതാപിയുടെ ഹൃദയ

# സ്വാതന്ത്ര്യം

(സി. എം. ജോൺ എം. എ. എൽ. ററി)

ലോകചരിത്രവും ക്രിസ്തീയവേദശാസ്ത്രവും സ്വാതന്ത്ര്യം എന്ന പദത്തിനു ചുററും നിലകൊള്ളുന്നു. സ്വാതന്ത്ര്യം അഭിലഷിക്കാത്തതായ ഒരു സമൂഹവും ലോകത്തിൽ കാണുകയില്ല. സ്വാതന്ത്ര്യസംപ്രാപ്തിക്കു വേണ്ടി മനുഷ്യസമുദായം വെമ്പൽകൊള്ളുന്നു. സ്വാതന്ത്ര്യസമ്പാദനത്തിനുള്ള മാർഗ്ഗങ്ങൾ മതങ്ങളും രാഷ്ട്രങ്ങളും ഉപദേശിച്ചുകൊടുക്കുന്നുണ്ടു്. എന്നാൽ സ്വാതന്ത്ര്യം എവിടെ ആരനുഭവിക്കുന്നു? സാധാരണഗതിയിൽ മനുഷ്യർ ആഗ്രഹിക്കുന്ന സ്വാതന്ത്ര്യം ഒരിടത്തും കാണുക സാദ്ധ്യമല്ല. കർത്താവേശുമ്ശിഹായുടെ തിരുഅവതാരവും തിരുബലിയും മനുഷ്യകുലത്തിനു സ്വാതന്ത്ര്യം നൽകാൻ വേണ്ടിയായിരുന്നു. ഈജിപ്തു്, ഇറാൻ ആദിയായ രാജ്യങ്ങൾ സ്വാതന്ത്ര്യസമ്പാദനത്തിനു വേണ്ടി അശ്രാന്തപരിശ്രമം നടത്തുന്നുണ്ടു്. നമ്മുടെ രാജ്യത്തു നടക്കുന്ന ഇന്നത്തെ പഞ്ചായത്തു തെരഞ്ഞെടുപ്പു തന്നെ വ്യവസ്ഥാപിത മാർഗ്ഗങ്ങളിൽ കൂടി രാജ്യഭരണം സുഗമമാക്കുന്നതിനു വേണ്ടിയാണല്ലോ? അതെത്രമാത്രം വിജയകരമാകും എന്നു ചില സ്ഥലങ്ങളിലെ തെരഞ്ഞെടുപ്പു സമ്പ്രദായങ്ങൾ കൊണ്ടു് ഏറെക്കുറെ അനുമാനിക്കാവുന്നതാണു്. ചില പഞ്ചായത്തുകളിൽ സ്ഥാനാർത്ഥികളായി നിൽക്കുന്നവർ അവിടെയുള്ള അക്രമപ്രസക്തരായ ഒരു കൂട്ടം ആളുകളാണു്. അങ്ങനെ ചിലർ തെരഞ്ഞെടുക്കപ്പെട്ടുമെങ്കിൽ സ്വാതന്ത്ര്യത്തിൻെറയും സമാധാനത്തിൻെറയും നില എന്തായിരിക്കും എന്നു കണ്ടുതന്നെ അറിയേണ്ടിയിരിക്കുന്നു. ഭൗതീകസ്വാതന്ത്ര്യവാദികളായ പല രാഷ്ട്രീയപ്രവർത്തകരെയും നാം കാണാറുണ്ടല്ലോ? സ്വാതന്ത്ര്യത്തിൻെറ പേരിൽ അവർ കാട്ടിക്കൂട്ടുന്ന പേക്കൂത്തിൻെറ സ്വഭാവം നാം അതിൽ ഭംഗിയായി കാണുന്നുണ്ടു്. പാപം അന്ധകാരമാണു്, അപകടമാണു്, നാശകരമാണു്. എന്നാൽ അതിനു ദൈവത്തിൻെറ സ്നേഹം ഇല്ലായ്മ ചെയ്യുവാൻ കഴിയുന്നതല്ല. ആ സ്നേഹം അവകാശപ്പെടുത്തുന്നതിനു് അനുതാപം ആവശ്യമായിരിക്കുന്നു എന്നേയുള്ളൂ. "ദൈവമേ മഹാപാപിയായ എന്നോടു കരുണയുണ്ടാകണമേ" എന്ന നിലവിളികളിലേക്കുയരുകമാത്രമാണാവശ്യം.

കൾ അചിന്ത്യങ്ങളാണു്.

ഭൂമിയും സകല ചരാചരങ്ങളും ക്ലിപ്തമായ ചില നിയന്ത്രണങ്ങൾക്കു വിധേയമായി ചരിക്കുകയും സ്ഥിതിചെയ്കയും ചെയ്യുന്നു. ഭൂമി സൂര്യൻെറയും സൂര്യൻ നക്ഷത്രങ്ങളുടെയും നിയന്ത്രണത്തിൽ കറങ്ങിക്കൊണ്ടിരിക്കുന്നു. ഒന്നു മറെറാന്നിനെ ആശ്രയിക്കാതെയും നിയന്ത്രിക്കാതെയും നടക്കുന്നില്ല.

ശൈശവം പരിപൂർണ്ണ സ്വാതന്ത്ര്യമെന്നു ചിലർ പ്രതീക്ഷിക്കുന്നുണ്ടാവാം. അതു തികച്ചും അസംഗതമാണു്. കുട്ടിക്കാലത്തിൽ വേണ്ടപ്രകാരം ശിശുക്കളെ സൽഗുണങ്ങളിലേക്കു തിരിച്ചുവിട്ടാൽ ആയതു വളരെ പ്രയോജനകരമായിരിക്കും. സകല സൽഗുണങ്ങളുടെയും ദുർഗ്ഗുണങ്ങളുടെയും വിത്തു സജ്ജീകരിച്ചു നിർമ്മിച്ച ഒരു വിശിഷ്ട പേടകമാണു മനുഷ്യശിശു. നിയന്ത്രണവും പരിശീലനവും സിദ്ധിക്കുന്നതിനനുസരണമായി വളർച്ച പ്രാപിക്കേണ്ട വിത്തുകൾ ക്രമാനുഗതമായി പുഷ്ടിപ്രാപിച്ചു ഫലം പുറപ്പെടുവിക്കുന്നതാണു്. ചിന്തിച്ചാൽ നാം ആരും തന്നെ സ്വതന്ത്രരല്ല. ഇൻഡ്യയ്ക്കു സ്വാതന്ത്ര്യം കിട്ടി എന്നു നാം ഉൽഘോഷിക്കുകയും സമാശ്വസിക്കുകയും ചെയ്യാറുണ്ടല്ലോ? അമേരിക്കയെപ്പോലുള്ള ധനസ്ഥിതിയും സന്മനസ്സുമുള്ള രാഷ്ട്രങ്ങളുടെ സഹായം ലഭ്യമായിരുന്നില്ലെങ്കിൽ ഇൻഡ്യയുടെ സ്വാതന്ത്ര്യം കൊണ്ടു് എന്തു സാധിക്കാമായിരുന്നു. നമ്മുടെ വിവിധങ്ങളായ വിഷമപ്രശ്നങ്ങൾക്കു പരിഹാരം നാം അന്യരിൽ നിന്നും നേടുന്നു. പരസ്പരസഹകരണത്തിലും സഹായത്തിലുമാശ്രയിക്കാതെ ഒരു രാഷ്ട്രവും നിലനിൽക്കയില്ല. ഓർത്തഡോക്സ് സഭ സ്വതന്ത്രയായി. സ്വാതന്ത്ര്യപ്രഖ്യാപനം കൊണ്ടു നമുക്കെന്തു നേടാൻ കഴിഞ്ഞു; അന്യർക്കു പ്രത്യക്ഷമായി എന്തു കാണിച്ചുകൊടുക്കുവാൻ സാധിച്ചു. മലങ്കരസഭയിലെ ഒരു വിഭാഗമാളുകൾ അവരുടെ പരമാദ്ധ്യക്ഷൻെറ കാരുണ്യം മൂലം നോമ്പിൽ നിന്നും സ്വാതന്ത്ര്യം നേടിയിരിക്കുന്നു. ഇരുപതു നൂറാണ്ടു കാലത്തെ പഴക്കമുള്ള നിർമ്മല വിശ്വാസത്തിനു വിഘ്നം വരുത്തിയതു് ഒരു സ്വാതന്ത്ര്യമായി വരിഗണിക്കാമോ? അസ്വീകാര്യമെന്നു നാം വിധിയെഴുതിയിരുന്ന വിശ്വാസാചാരങ്ങൾ ഹോംസ്സ

പാത്രിയർക്കീസിന്റെ കല്പന മൂലം നാം സ്വീകരിച്ചു. ഇംഗ്ലണ്ടിലെ ജോർജ്ജ് അഞ്ചാമൻ ചക്രവർത്തിയുടെ കിരീടധാരണം പ്രമാണിച്ചു റോമിലെ മാർപ്പാപ്പാ പത്തു ദിവസത്തേക്ക് ഇംഗ്ലണ്ടിൽ 'നോമ്പു വേണ്ടാ' എന്നു കരുണാപുരസ്സരം കല്പിച്ചു. ക്രൈസ്തവരെ സംബന്ധിച്ചിടത്തോളം എത്ര ആത്മഹത്യാപരമായ ഒരു നടപടി. കേവലം ഭൗതികങ്ങളായ പ്രീതിക്കും സ്വാതന്ത്ര്യത്തിനും വേണ്ടി ആത്മീയ മൂല്യങ്ങൾ ബലികഴിക്കുന്നതു ന്യായീകരിക്കത്തക്കതല്ല. ലൗകികമായി സ്വാതന്ത്ര്യത്തെ ആശ്ലേഷിക്കുന്നവർ അതിൽ തന്നെ അസ്വതന്ത്രരായിത്തീരുന്നുവെന്ന വസ്തുത വിസ്മരിക്കാവുന്നതല്ല.

എല്ലാ വിഭാഗക്കാർക്കും എല്ലാ പ്രായക്കാർക്കും പരിമിതമായ ചില സ്വാതന്ത്ര്യങ്ങൾ ഉണ്ടു്. അങ്ങനെയുള്ള സ്വാതന്ത്ര്യം ശരിയായ മാർഗ്ഗത്തിൽ തിരിച്ചുവിടുകയെന്നതു് ഒഴിച്ചുകൂടാത്തതാകുന്നു. നമ്മുടെ അരുമസന്താനങ്ങളെപ്പററി ആവശ്യമായ ചുമതല നമുക്കുണ്ടായിരിക്കണം. അവരെ അനുസരണമുള്ളവരും സേവനസന്നദ്ധതയുള്ളവരുമാക്കിത്തീർക്കുവാൻ നാം ജാഗരൂകരായി വർത്തിക്കേണ്ടതായിരിക്കുന്നു. സർവോപരി നാം അവർക്കു് ഉത്തമമാർഗ്ഗദർശിത്വം നൽകേണ്ടതാണു്. ക്രിസ്തീയകുടുംബത്തിലെ സന്താനങ്ങൾ വഴിപിഴച്ചുപോകയില്ല. കുടുംബത്തിലെ നായകൻ യഥാർത്ഥനായകനായും നായിക നായകന്റെ അനുസരണയിലും വിനയത്തിലും ഉത്തമ നായികയായും പരിലസിക്കുമ്പോൾ ശിശുക്കൾ ചൊവ്വായ മാർഗ്ഗത്തിൽ ആനീതരായിക്കൊള്ളുന്നതാണു്. കുടുംബത്തിലുള്ള അംഗങ്ങൾ പരസ്പരം വർത്തിക്കേണ്ട രീതികൾക്കു പുറമേ അന്യരോടു പെരുമാറേണ്ട രീതിയും നാം പ്രത്യേകം ഗ്രഹിച്ചിരിക്കേണ്ടതാണു്. അതും കുഞ്ഞുങ്ങൾ കാണുകയും അനുകരിക്കുകയും ചെയ്യുവാൻ പഥ്യാപൃങ്ങളായിരിക്കണം.

അവനവന്റെ ഇച്ഛാശക്തിക്കനുസരണമായി കണ്ടമാനം നടക്കുന്നതു സ്വാതന്ത്ര്യമായിരിക്കയില്ല. പ്രാരംഭത്തിൽ സ്വാതന്ത്ര്യവും സന്തുഷ്ടിയും പ്രദാനം ചെയ്യുമെന്നു നമുക്കു തോന്നാവുന്ന ദുഷിച്ച വഴക്കങ്ങൾ നമ്മെ അസ്വാതന്ത്ര്യതയിലേക്കും അസന്തുഷ്ടിയിലേക്കും കൊണ്ടു ചാടിക്കുമെന്നു പലരും ഓർക്കുന്നില്ല.

ഒരു ഭവനനായകൻ ഭവനത്തിലെ അംഗങ്ങളുടെ സ്ഥിതിഗതികൾ പരിശോധിക്കുന്നതിനു് എപ്രകാരം കടപ്പെട്ടിരിക്കുന്നുവോ അപ്രകാരം ഒരിടവക പട്ടക്കാരൻ തന്റെ ഇടവകജനങ്ങളുടെ ഗതിവിഗതികൾ പരിശോധിച്ചു ഗ്രഹിച്ചിരിക്കേണ്ടതാണു്. ഇടവകയെപ്പററി ചിന്തയില്ലാത്ത പുരോഹിതൻ ഭരിക്കുന്ന ഇടവക അധഃപതിക്കുമെന്നുള്ളതിൽ പക്ഷാന്തരമില്ല. ഓരോരുത്തരുടെയും ചുമതലയിൽപ്പെട്ട സംഗതികൾ ഓരോരുത്തരും കൈകാര്യം ചെയ്യേണ്ട വിധങ്ങൾ വേണ്ടവണ്ണം അറിഞ്ഞിരിക്കേണ്ടതു് അനുപേക്ഷണീയമാണു്. മേടമാസം 24–ാംനു നമ്മുടെ പല പള്ളികളിലും മാർ ഗീവറുഗീസ്സ് സഹദായുടെ പെരുനാൾ ആഘോഷിക്കാറുണ്ടല്ലോ? അന്നത്തെ വിവിധങ്ങളായ ചടങ്ങുകൾ ജുഗുപ്സാവഹങ്ങളാണെന്നല്ലാതെന്തു പറയട്ടെ. 25 ആടിനെ വെട്ടി പെരുനാൾ കഴിച്ച ഒരു പള്ളി ഞാൻ ഓർക്കുന്നു. ആടിന്റെയും കോഴിയുടെയും രക്തം സഹദാ കുടിക്കുമോ? ഭദ്രകാളിപ്രീതിക്കു വേണ്ടി അക്രൈസ്തവർ സ്വീകരിക്കുന്ന നടപടി നമുക്കു സ്വീകാര്യമോ? അക്രൈസ്തവമായ ബാഹ്യാചാരങ്ങൾക്കു വിരാമമിടേണ്ട കാലം അതിക്രമിച്ചിരിക്കുന്നു.

നമ്മുടെ സ്വാതന്ത്ര്യം എന്തിനു്? ക്രൈസ്തവവും വ്യവസ്ഥാപിതവുമായ കർമ്മപരിപാടികൾ നമ്മിൽ നിന്നൽഭൂതമാകട്ടെ. സഭയും വ്യക്തികളും പുരോഗമിക്കട്ടെ

(മലങ്കര ഓർത്തഡോക്സ് സൺഡേസ്കൂൾ വാർഷികസമ്മേളനത്തിൽ ചെയ്ത പ്രസംഗം).

Notes by P. K. Gorge Konni

(8-ാം പേജിൽനിന്നു തുടർച്ച)

ജീവിക്കുന്നവർക്കു് ഏതു വിഷമഘട്ടത്തിലും സമാധാനമായിരിക്കുവാനും ഫലപ്രദമായി പ്രവർത്തിക്കുവാനും കഴിയും. താൽക്കാലികമായ തെററിദ്ധാരണകൾ അവർക്കുള്ള ദൈവാശ്രയം വർദ്ധിപ്പിക്കുവാൻ സഹായിക്കുകയും ചെയ്യും. കർത്താവിനോടു കൂടുതൽ അടുക്കുവാനും മററുള്ളവരെ കർത്താവിലേക്കു കൂടുതൽ ആകർഷിക്കുവാനും അവരുടെ സമചിത്തതയും സമാധാനവും സൗമ്യതയും മുഖാന്തരമായിത്തീരുകയും ചെയ്യും. ക്രൂശിക്കപ്പെട്ടവനായ കർത്താവിന്റെ കൂട്ടായ്മയിൽ ക്രൂശിന്റെ മാർഗ്ഗത്തിൽ ചരിക്കുവാൻ നാം വളരെ എളിമപ്പെടേണ്ട ആവശ്യമുണ്ടു്. അതിനുള്ള അവസരങ്ങളായി നമ്മുടെ അസുഖകരങ്ങളായ അനുഭവങ്ങളെ സ്വാഗതം ചെയ്യുവാൻ നാം പഠിക്കേണ്ടതാണു്. "എന്നെ ശക്തിപ്പെടുത്തുന്നവനായ ക്രിസ്തുനിമിത്തം ഞാൻ സകലത്തിനും പ്രാപ്തനാണു്" എന്നു വി. പൗലൂസിനേപ്പോലെ പറയുവാൻ നമുക്കോരോരുത്തർക്കും ദൈവം കൃപ നൽകട്ടെ.

## ചർച്ച് വീക്ക്‌ലി വരിസംഖ്യ

| | | | | |
|---|---|---|---|---|
| ഒരു വർഷത്തേക്കു് | രൂ. | 6 | 0 | 0 |
| ആറു മാസത്തേക്കു് | | 3 | 0 | 0 |
| ഒററപ്രതിക്കു് | | 0 | 2 | 0 |

Licence No. 498 Dated 20-8-1946 Reg. M. 5286

THE CHURCH WEEKLY

# മരണം

## ദൈവത്താൽ അയയ്ക്കപ്പെട്ട സന്ദർശകൻ

മരണം ഒരു സന്ദർശകനാണെന്നുള്ളതു നിഷേധവിഷമമായ ഒരു സത്യമാണ്. മനുഷ്യന്റെ ആശകളെയും, സ്നേഹിതന്മാരെയും അവനിൽനിന്നകററി അവനു സന്താപവും, അസുഖവും കൊടുക്കുന്ന മരണം എല്ലാവരാലും വെറുക്കപ്പെടുന്നു. ക്രൈസ്തവരും മരണത്തെ ഒരു ശത്രുവായി കണക്കാക്കുന്നുണ്ട്: മനുഷ്യൻ സത്യവും; ധർമ്മനിഷ്ഠയും കാത്തുസൂക്ഷിച്ചിരുന്നുവെങ്കിൽ മരണം ഉണ്ടാകുകയില്ലായിരുന്നുവെന്നും, പാപംമൂലമാണ് അതു ലോകത്തിൽ കടന്നതെന്നുമുള്ള വിശ്വാസം ഇന്നും പലരിലും നിലവിലിരിക്കുന്നുണ്ട്. മനുഷ്യൻ അമർത്യനായിരിക്കുന്നതിനു ദൈവം ഉദ്ദേശിച്ചിരുന്നു എന്നർത്ഥം വരത്തക്കരീതിയിൽ ഇക്കൂട്ടർ "നന്മതിന്മകളെക്കുറിച്ചുള്ള അറിവിന്റെ വൃക്ഷത്തിൻഫലം തിന്നുന്ന നാളിൽ നീ മരിക്കും" എന്ന വാചകത്തെ വ്യാഖ്യാനിക്കുകയും ചെയ്യുന്നു. എന്നാൽ വിലക്കപ്പെട്ട കനി ഭക്ഷിച്ചതിനാൽ ആദ്യമാതാപിതാക്കന്മാർ മരണം കണ്ടെത്തിയില്ല. വി. പൌലൂസ് അപ്പോസ്തോലൻ പറയുന്നതുപോലെ അവർ ലംഘനത്തിന്റെയും, പാപത്തിന്റെയും അനന്തരഫലമായ ആത്മീയനിർജ്ജീവതമാണനുഭവിച്ചതു്. ലോകത്തിന്റെ പുരോഗതിക്കും, വളർച്ചയ്ക്കും അവശ്യമാണ് മരണം. വളർച്ചയുള്ളടത്തു മരണവും ഉണ്ടായിരിക്കണം. മനുഷ്യന്റെ ആഗമനത്തിനു മുമ്പുതന്നെ മരണം ലോകത്തിലേക്ക് കടന്നു. സമുദ്രത്തിലെ മത്സ്യങ്ങളും, ആകാശത്തിലെ പറവജാതികളും മരണത്തിന് അതീതരായിരുന്നുവെങ്കിൽ കപ്പലുകൾക്കോ, വിമാനങ്ങൾക്കോ സഞ്ചാരസൌകര്യം തന്നെ ഉണ്ടാകുമായിരുന്നില്ല. ഉല്പാദനം മരണം ആവശ്യപ്പെടുന്നു.

മനുഷ്യനൊഴിച്ചുള്ള ജീവികളുടെ പരിപൂർണ്ണമായ നാശമാണ് മരണം എന്നു പുനർജന്മത്തിൽ വിശ്വസിക്കാത്തവർ കരുതുന്നു. മൃഗത്തിനു ആത്മാവില്ലാത്തതിനാൽ ശരീരം നശിക്കുമ്പോൾ അതു എന്നെന്നേക്കുമായി മൺമറയുന്നു. മനുഷ്യനു ആത്മാവുള്ളതിനാൽ മൃഗങ്ങൾക്കു അനുഭവിച്ചറിയാൻ പാടില്ലാത്ത പ്രത്യാശ, ഭയം, ആഗ്രഹം മുതലായവ അവനുണ്ട്. ആത്മാവിന്റെ വളർച്ചയ്ക്കു ഈ ലോകം മതിയാകാത്തതുകൊണ്ട് മറുലോകത്തേക്കുള്ള തുടർച്ചയായ ജീവിതത്തിന്റെ തുടക്കമാണ് മരണം എന്നു ചിലർ വിശ്വസിക്കുന്നു. മരണം ലോകം വിചാരിക്കുന്നതുപോലെ മനുഷ്യന്റെ ശത്രുവല്ല, പിന്നെയോ മിത്രമാണ്. മരണം പരിപൂർണ്ണവും, അനശ്വരവുമായ നിത്യലോകത്തിലേക്കുള്ള കവാടമായതിനാൽ നാം എന്തിനു ഭയപ്പെടണം. ഈ ലോകത്തിൽനിന്നുള്ള ദൈവത്തിന്റെ വിളിയാണ് മരണം അറിയിക്കുന്നതു്. മനോഹരവും പ്രകാശമാനവുമായ ഈ ലോകത്തിൽനിന്നും അതിലും പ്രകാശമുള്ളതും, അതിമനോഹരവുമായ മറെറാരു ലോകത്തിലേക്കുള്ള വഴിയാണ് മരണം എന്നു പറയാം. അനേകവാസസ്ഥലമുള്ള സ്വർഗ്ഗത്തിൽ എത്തുന്നതിനു കൂടാരമായ ഭൌമഭവനം അഴിഞ്ഞുപോയെങ്കിലേ സാദ്ധ്യമാകുകയുള്ളു. വാസ്തവമാലോചിക്കുന്നപക്ഷം മരണം ഒരു സന്ദർശകന്റെ ജോലി നിർവഹിക്കുന്നു.

മനുഷ്യജാതിയുടെ നന്മയെ ലാക്കാക്കി ലോകത്തിൽ സ്ഥിതിചെയ്യുന്ന ഒരു ദൈവികസ്ഥാപനമാണ് മരണം. ദൈവദൂതസമാനരായ ആത്മാക്കളെക്കൊണ്ടു സ്വർഗ്ഗം നിറയുന്നതിനുള്ള ദൈവത്തിന്റെ പ്ലാൻ മരണമില്ലാത്തപക്ഷം നടക്കാതെവരും. സ്വർഗ്ഗീയജീവിതഭാഗ്യാനുഭവത്തിനു മരണം അനിവാര്യമാണ്. ഒരു തലമുറ തിരോധാനം ചെയ്യുമ്പോൾ മറെറാന്നു രംഗപ്രവേശം ചെയ്യുന്നു. വളർച്ചയുടെ പൂർണ്ണതയിൽ മരണം മനുഷ്യനെ നീക്കുന്നു. വാസ്തവത്തിൽ ഉയർത്തെഴുന്നേല്പിനുവേണ്ടിയല്ലേ മനുഷ്യൻ മരിക്കുന്നതു്. എന്തെന്നാൽ അവൻ മരിച്ചവരുടെ ദൈവമല്ല, ജീവനുള്ളവരുടെ ദൈവമത്രേ. മരണാനന്തരജീവിതസൌഭാഗ്യങ്ങൾക്കുവേണ്ടി ഈ ലോകത്തിലെ ജീവിതം വിനിയോഗിക്കാത്ത ക്രൈസ്തവൻ സത്യത്തെ അനുധാവനംചെയ്യാത്തവനാണ്.



...d & Published by N. M. Abraham B. A. at the Malayala Manorama Press, Kottayam